5—7—55.

# മലങ്കരസഭ

പുസ്തകം 9 1955 ജൂലൈ ലക്കം 9



മലബാർ ഇടവകയുടെ മാർ ഒസ്താത്തിയോസ്
എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ട്.

# വിഷയവിവരം



## ക്വാലാലംപൂരിലെ ഓർത്തഡോക്സ് പള്ളി

ക്വാലാലമ്പൂർ ഓർത്തഡോക്സ് ഇടവകയുടെ വാർഷിക റിപ്പോർട്ട് അയച്ചുകിട്ടി. ഇൻഡ്യക്കു വെളിയിലുള്ള പൌരസ്ത്യ ഓർത്തഡോക്സ് ഇടവകകളിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് ക്വാലാലംപൂർ ഇടവക. മലയായുടെ വിവിധ ഭാഗങ്ങളിൽ ജോലിക്കായി പോയി താമസിക്കുന്ന നമ്മുടെ സഭാംഗങ്ങളുടെ നിരന്തര പരിശ്രമഫലമായിട്ടാണ് ഈ ഇടവക രൂപം പ്രാപിച്ചത്. ഇതു സംഘടിതമായിട്ട് ഏതാണ്ട് ഒന്നര ദശാബ്ദമേ ആയിട്ടുള്ളെങ്കിലും ഈ ചുരുങ്ങിയ കാലം കൊണ്ട് ഇതിനുണ്ടായിട്ടുള്ള അഭിവൃദ്ധി പ്രശംസനീയമായിരിക്കുന്നു. ഇപ്പോൾ ഈ ഇടവകയിൽ ഉദ്ദേശം മുന്നൂററമ്പതു് അംഗങ്ങളുണ്ട്. ഇടവകക്കു സ്വന്തമായി ഒരു പള്ളിപണിയുന്നതിനുവേണ്ട സ്ഥലം സമ്പാദിച്ചു കഴിഞ്ഞിരിക്കുന്നു. പള്ളിപണിക്കായി ഒരു ഫണ്ട് ഏർപ്പെടുത്തുകയും ഗണ്യമായ ഒരു സംഖ്യ പിരിച്ചെടുക്കുകയും ചെയ്തിട്ടുണ്ട്. ഹ്രസ്വമായ ഒരു കാലഘട്ടത്തിനുള്ളിൽ ഇത്രയധികം നേട്ടങ്ങൾ ഉണ്ടാകുമാറു് നേതൃത്വം നൽകുന്ന ബ. വികാരിയച്ചനും കമ്മററിക്കാരും കൈതുറന്നു സംഭാവന ചെയ്തുകൊണ്ടിരിക്കുന്ന സഭാംഗങ്ങളും അനുമോദനാർഹരാണ്. ഈ ഇടവകക്കു് ശോഭനമായ ഒരു ഭാവി ഉണ്ടെന്നുള്ളതിനു സംശയമില്ല. വിദൂര പൌരസ്ത്യദേശങ്ങളിൽ സത്യവിശ്വാസം പ്രചരിപ്പിക്കുന്നവിഷയത്തിൽ നമ്മുടെ സഭക്കുള്ള ചുമതല നിർവഹിപ്പാൻ വഴിതെളിഞ്ഞു വരുന്നതു് ചാരിതാർത്ഥ്യജനകം തന്നെയാണ്.

---

## വിശേഷദിവസങ്ങൾ

### ജൂലൈ 16 മുതൽ ആഗസ്റ്റ് 15 വരെ

ജൂൺ 17. പെന്തിക്കുസ്തിക്കു ശേഷം 7–ാം ഞായറാഴ്ച.

20. മാർ ഏലിയാ ദീർഘദർശി മേഘത്തിൽ കരേറിയതിന്റെ ഓർമ്മ.

22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ.

24. പെന്തിക്കുസ്തിക്കു ശേഷം 8–ാം ഞായറാഴ്ച.

27. മാർ ശെമഓൻ ദെസ്തുനോയുടെ ഓർമ്മ.

31. പെന്തിക്കുസ്തിക്കു ശേഷം 9–ാം ഞായറാഴ്ച.

ആഗസ്റ്റ് 1. പതിനഞ്ചുനോമ്പാരംഭം, മർത്തശ്മൂനിയുടെയും ഏഴു മക്കളുടെയും മാർ ഏലിയാസാറിന്റെയും ഓർമ്മ.

6. കൂടാരപ്പെരുനാൾ.

7. കൂടാരപ്പെരുനാളിനു ശേഷം 1–ാം ഞായറാഴ്ച.

12. മാർ അസാസായേൽ സഹദായുടെ ഓർമ്മ.

14. കൂടാരപ്പെരുനാളിനു ശേഷം 2–ാം ഞായറാഴ്ച.

15. ശൂനോയോപ്പെരുനാൾ, പതിനഞ്ചു നോമ്പുവീടൽ, അന്ത്യോക്യായുടെ മാർ അബ്ദൽമിശിഹാ പാത്രിയർക്കീസു ബാവായുടെ ഓർമ്മ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം ൯. | 1956 ജൂലൈ | ലക്കം 9. |
|---|---|---|


## ആത്മനിക്ഷേപം (M. C. K.)

### 51. മനസ്സാക്ഷി

നിങ്ങൾ വലത്തോട്ടോ ഇടത്തോട്ടോ തിരിയുമ്പോൾ, വഴി ഇതാകുന്നു: ഇതിൽ നടന്നുകൊൾവിൻ, എന്നൊരു വാക്കു് പിറകിൽ നിന്നു കേൾക്കും.—യേശായാ 30: 21.



നാമെല്ലാവരുംഇതിനു അനുഭവസ്ഥരല്ലയോ? ശരിയായവഴി വിട്ടു് ഇടത്തോട്ടോ വലത്തോട്ടോ തിരിയുമ്പോൾ, "വഴി ഇതാകുന്നു: ഇതിൽ നടന്നുകൊൾവിൻ" എന്നു നമ്മോടു പറയുന്നതു നമ്മുടെ മനസ്സാക്ഷി ആകുന്നു.

സ്രഷ്ടാവു നമുക്കു തന്നിട്ടുള്ള ഒരു വിശുദ്ധ ദാനമത്രെ മനസ്സാക്ഷി. അതു നന്മതിന്മകളെ വിവേചിക്കുന്നതിനുള്ള ശക്തി ആകുന്നു. അതു നന്മയെ ബഹുമാനിക്കുകയും തിന്മയെ തള്ളുകയും ചെയ്യുന്നു. അതു നമ്മിൽതന്നെ സ്ഥിതിചെയ്യുന്ന ഒരു ന്യായാധിപൻആകുന്നു. തന്മൂലം നമ്മൾ സ്വയം വിധിക്കുന്നവരായിത്തീരുന്നു എന്നു പറയാം.

നിർമ്മലമനസ്സാക്ഷിയുടെ ആദ്യശബ്ദം പ്രായേണ ദൈവികപ്രമാണങ്ങൾക്കു വിധേയമായിരിക്കും. മനസ്സാക്ഷി എത്രയും നേരിയതാകുന്നു. അതു ഒരു വാച്ചിനു തുല്യമത്രേ. അതിനോടു കളിക്കരുതു്. അതിനെ അലക്ഷ്യമായി ഉപയോഗിച്ചാൽ അതു ശരിയായ സമയം കാണിക്കയില്ല. സമയം തെററിച്ചു കാണിക്കും, എന്നു മാത്രമല്ല, കടശ്ശി നിന്നുപോകയും ചെയ്യും.

തിരുവചനവായന, ധ്യാനം, പ്രാർത്ഥന, ആരാധന മുതലായ മതാനുഷ്ഠാനങ്ങളാലും പരിശുദ്ധാത്മവ്യാപാരത്താലും നമ്മുടെ മനസ്സാക്ഷിയെ നാം പരിപോഷിപ്പിച്ചു കൊണ്ടിരുന്നാൽ അതു ശക്തിപ്പെടുകയും പ്രകാശിക്കുകയും ചെയ്യും. ഏവംവിധമുള്ള മനസ്സാക്ഷിയുടെ ആദ്യതീരുമാനം ദൈവേഷ്ടമായി കരുതപ്പെടാം. ആ തീരുമാനം ലാഭനഷ്ടങ്ങൾ ബഹുമാനാപമാനങ്ങൾ മുതലായ ലൌകിക മൂല്യങ്ങളെ പരിഗണിച്ചായിരിക്കയില്ല. "ഇതു തന്നെയാണു ന്യായം: ഇതു തന്നെയാണു ചെയ്യേണ്ടതു്" എന്നു മനസ്സാക്ഷി നമ്മോടു പറഞ്ഞു നമ്മെ ധൈര്യപ്പെടുത്തുകയും പ്രോൽസാഹിപ്പിക്കുകയും ചെയ്യും.

ഞാൻഈ മഹാദോഷം പ്രവർത്തിച്ചു് ദൈവത്തോടു പാപം ചെയ്യുന്നതു എങ്ങനെ എന്നു് ഈ വിധമുള്ള മനസ്സാക്ഷിയുടെ പ്രേരണയാൽ യൗസേഫ് പൊത്തിഫേറിന്റെ ഭാര്യയോടു പറഞ്ഞു. ദരിദ്രന്റെ ഏകകുഞ്ഞാടിനെ പിടിച്ചു കൊന്ന ആ ധനവാനായ മനുഷ്യൻ നീ തന്നെ ആകുന്നു എന്നു് അതേ മനസ്സാക്ഷിയുടെ പ്രേരണയാൽ നാഥാൻ ദാവീദിനോടു പറഞ്ഞു! നീ കൊല്ലുകയും കൈവശമാക്കുകയും ചെയ്തുവോ എന്നു് ഈ വിധമുള്ള മനസ്സാക്ഷിയുടെ പ്രേരണയാൽ ഏലിയാ പ്രവാചകൻ ആഹാബു് രാജാവിനോടു ചോദിച്ചു. രാജഭോജനവും വീഞ്ഞും കൊണ്ടു് സ്വയം അ

ശുദ്ധമാക്കുകയില്ല എന്നു് നിർമ്മലമനസ്സാക്ഷിയുടെ പ്രേരണയാൽ ദാനിയേൽ മുതൽപേർ ഹൃദയത്തിൽ നിശ്ചയം ചെയ്തു. ഈ കാര്യത്തിൽ ഉത്തരം പറയേണ്ട ആവശ്യമേ ഇല്ല എന്നു് സ്വർണ്ണബിംബത്തെ ആരാധിക്കുവാൻ കല്പിച്ച നെബുഖദ്നേസർ രാജാവിനോടു ഏവം വിധമുള്ള മനസ്സാക്ഷിയുടെ പ്രേരണയാൽ ഹനനിയാ മുതലായ ബാലന്മാർ ഖണ്ഡിതമായി മറുപടി പറഞ്ഞു. ദാര്യാവുരാജാവിനോടു പ്രാർത്ഥിക്കണം എന്ന വിളംബരത്തെ ഈ വിധമുള്ള മനസ്സാക്ഷിയുടെ പ്രേരണയാൽ ദാനിയേൽ അവഗണിച്ചു് സത്യദൈവത്തോടുള്ള പ്രാർത്ഥന തുടർന്നു. "അവൾ" നിനക്കു ഭാര്യയായിരിക്കുന്നതു വിഹിതമല്ല എന്നു പാവനമനസ്സാക്ഷിയുടെ പ്രേരണയാൽ യോഹന്നാൻ സ്നാപകൻ ഹേറോദേസുരാജാവിനോടു അഭിമുഖമായി പറഞ്ഞു. ദൈവത്തേക്കാൾ കൂടുതലായി മനുഷ്യരെ അനുസരിക്കുന്നതു ന്യായമല്ല എന്നു ശ്ലീഹന്മാർ മനസ്സാക്ഷിയുടെ പ്രേരണയാൽ യഹൂദപ്രമാണികളോടു പറഞ്ഞു. യേശുക്രിസ്തുവിനു വേണ്ടി കൊല്ലപ്പെട്ടവരൊക്കെയും കഷ്ടനഷ്ടങ്ങളെയും പ്രാണനേയും അവഗണിച്ചു് ഏവംവിധമുള്ള സത്യമനസ്സാക്ഷിയുടെ വിധിയെ ആദരിച്ചവരായിരുന്നു. വലത്തോട്ടോ ഇടത്തോട്ടോ തിരിയുന്നതിനുള്ള പരീക്ഷ നേരിട്ടപ്പോഴൊക്കെയും "വഴി ഇതാകുന്നു, ഇതിൽ നടന്നുകൊൾവിൻ" എന്ന ഒരു മൃദുല സ്വരം അവർ കേട്ടുകൊണ്ടിരുന്നു. അതിനെ അവർ അനുസരിച്ചു. അവർ ദൈവമുമ്പാകെ ഭാഗ്യശാലികളായി ഭവിച്ചു.

മനസ്സാക്ഷിയോടു നമ്മൾ വാദത്തിനു മുതിർന്നാൽ അതുപ്രതിവാദം നടത്തുകയില്ല. ആമയെപ്പോലെ തല വലിക്കയേ ചെയ്യു. പ്രസ്തുതപ്രതിവാദത്തിൽദൃശ്യമാകുന്ന മനോഭാവം "നിന്റെഹിതമല്ല, എന്റെ ഹിതം തന്നെ നടക്കണം" എന്നതാകുന്നു.

മനസ്സാക്ഷിയോടു പ്രതിവാദം നടത്തിയ ഒരു പ്രവാചകനെപ്പററി സംഖ്യാപുസ്തകത്തിൽ എഴുതപ്പെട്ടിട്ടുണ്ടു്. അദ്ദേഹത്തിന്റെ പേരു് ബിലെയാം എന്നായിരുന്നു. ഒരു പുറജാതിക്കാരനെങ്കിലും സത്യദൈവത്തെ അദ്ദേഹം അറിഞ്ഞിരുന്നു: ആരാധിച്ചുമിരുന്നു. "ഭക്തൻ മരിക്കുന്നതുപോലെ ഞാൻ മരിക്കട്ടെ: എന്റെ അവസാനം അവന്റേതുപോലെ ആകട്ടെ" എന്നു് അദ്ദേഹം ഒരിക്കൽ പ്രാർത്ഥിച്ചു. അദ്ദേഹത്തിന്റെ ആ പ്രാർത്ഥന എത്രയും നല്ലതായിരുന്നെങ്കിലും അവന്റെ ജീവിതം ഭക്തോചിതമായ നിർമ്മല മനസ്സാക്ഷിയോടു കൂടിയതായിരുന്നില്ല.

ഇസ്രായേൽ മക്കൾ മിസ്രയിമിലെ അടിമത്തത്തിൽ നിന്നു വാഗ്ദത്തദേശത്തേക്കു പുറപ്പെട്ടു. നാല്പതു വർഷത്തെ പ്രയാണത്തിനുശേഷം അതിനെ സമീപിച്ചു. അവർ മോവാബുദേശത്തു എത്തി. അറുലക്ഷത്തിൽപ്പരം ജനത്തെ കണ്ടപ്പോൾ മോവാബു രാജാവായ ബാലാക്കു് സംഭ്രമിച്ചുപോയി. അവരെ തോല്പിച്ചു് ഓടിക്കുവാൻ തക്കവണ്ണം അവരെ ശപിക്കുന്നതിനു ബിലെയാം പ്രവാചകനെ കൊണ്ടു വരുവാൻ ബാലാക്ക്‌രാജാവു് ആളയച്ചു. ആ പ്രവാചകൻ ദൈവത്തോടു് അരുളപ്പാടു ചോദിച്ചു. "നീ അവരോടു കൂടെ പോകരുതു്: ആ ജനത്തെ ശപിക്കയുമരുതു്. അവർ അനുഗ്രഹിക്കപ്പെട്ടവരാകുന്നു" എന്നു ദൈവം മറുപടി നൽകി. ആകയാൽ ബിലെയാം അവരോടു. "നിങ്ങൾ തിരിച്ചു പോകുവാൻ യഹോവ എനിക്കു അനുവാദം തരുന്നില്ല" എന്നു പറഞ്ഞു് അവരെ മടക്കിയയച്ചു. അവിടെ ബിലെയാം ജയിച്ചു.

എന്നാൽ ബാലാക്കു് വീണ്ടും അദ്ദേഹത്തിന്റെ അടുക്കലേക്കു ആളയച്ചു. അതിമാന്യന്മാരായ പ്രഭുക്കന്മാരേയത്രേ ഈ രണ്ടാം പ്രാവശ്യം അയച്ചതു്. "ഞാൻ നിന്നെ ഏററവും ബഹുമാനിക്കും. നീ എന്നോടു പറയുന്നതൊക്കെയും ഞാൻ ചെയ്യാം" എന്നായിരുന്നു രാജസന്ദേശം. ബിലെയാമിൽ പരീക്ഷ പ്രവേശിച്ചു. അവൻ സ്വബുദ്ധിയിൽ ചിന്തിക്കുവാൻ തുടങ്ങി. ഒരു ദൈവമനുഷ്യനു വേണ്ടിയ പ്രമാണം അവനു അറിയാമായിരുന്നു. "ബാലാക്കു് തന്റെ ഗൃഹം നിറച്ചു വെള്ളിയും പൊന്നും എനിക്കു തന്നാലും എന്റെ ദൈവമായ യഹോവയുടെ കല്പന ലംഘിച്ചു് ഏറെയോ കുറെയോ ചെയ്യുവാൻ എനിക്കു കഴിയുന്നതല്ല". പ്രത്യക്ഷത്തിൽ ഈ മറുപടിയും എത്ര നല്ലതിയിരുന്നു. എന്നാൽ അദ്ദേഹം തുടർന്നു പറഞ്ഞു. "ഈ രാത്രി നിങ്ങൾ ഇവിടെ പാർപ്പിൻ. യഹോവ ഇനിയും എന്നോടു എന്തു അരുളിച്ചെയ്യും എന്നു ഞാൻ അറിയട്ടെ". ഈ മൊഴിയിൽ അവന്റെ വീഴ്ച തുടങ്ങി. കല്പിക്കേണ്ടതു യഹോവ കല്പിച്ചു കഴിഞ്ഞു. വീണ്ടും അരുളപ്പാടു ചോദിക്കുവാൻ മുതിന്നതു തെററിപ്പോയി. "എന്റെ ഹിതം പോലെയല്ല, നിന്റെ ഹിതം പോലെയാകട്ടെ" എന്ന സമർപ്പണബുദ്ധിയിൽ നിന്നു് "നിന്റെ ഹിതം പോലെയല്ല, എന്റെ ഹിതം പോലെയാകട്ടെ" എന്ന സ്വാത്മബുദ്ധിയിലേക്കു് ഹാ, കഷ്ടം, അവൻ തിരിഞ്ഞു. നാമേവരും എത്രയും സൂക്ഷിക്കേണ്ട ഒരു ഘട്ടമത്രേ ഇതു്. "ഇതു സത്യം, ഇതു നീതി" എന്നു ബോദ്ധ്യം വന്ന ഒരു കാര്യത്തെക്കുറിച്ചു് വീണ്ടും ചിന്തിക്കരുതു്. "പ്രാർത്ഥനാപൂർവം" പോലും ചിന്തിക്കരുതു്. അതു പ്രോൽസാഹകമല്ല,

പിന്തിരിപ്പനാണ് എന്നു പലരുടെയും അനുഭവം ഘോഷിക്കുന്നു. ത്യാഗചിന്തകന്മാർ ത്യാഗചിന്തയ്ക്കു വിധേയമാകുമ്പോഴേ ദൈവാശ്രയത്തോടെ ചാടണം, അന്ധകാരത്തിലേക്കു ചാടണം (**Leap into the dark**) എന്നുസിദ്ധന്മാർ ഉപദേശിക്കുന്നു. ഭാവി ദൈവത്തിനു വിടണം. പുരാതനനായ ദൈവം നമ്മുടെ സങ്കേതം: കീഴെ ശാശ്വത കൈകൾ ഉണ്ട്. സഭാസേവനത്തിനായി മനസ്സാക്ഷിയുടെ സദ്പ്രേരണ ഉണ്ടായ ശേഷം പട്ടമേൽക്കണമോ വേണ്ടയോ, വിവാഹം കഴിക്കാതിരിക്കണമോ വേണ്ടയോ എന്നു പല യുവാക്കന്മാർ ദീർഘമായി "പ്രാർത്ഥനാപൂർവം ചിന്തിച്ച്" പിന്തിരിഞ്ഞു പോയിട്ടുണ്ട്. മാതൃസഭയ്ക്കു സഹായക്കൈനീട്ടി വൻതുക കൊടുക്കണമെന്നു മനസ്സുവച്ച ശേഷം വീണ്ടും ചിന്തിച്ച് ദാനത്തീയതി നീട്ടുകയും ദാനത്തുക കുറയ്ക്കുകയും ചെയ്യുന്ന പലർ ഇല്ലയോ? ഏവംവിധ കാര്യങ്ങളിൽ സൽപ്രേരണകൾക്കു താമസംവിനാ വിധേയരാകാതിരുന്നാൽ ചിന്ത ചിന്തകനെ ത്യാഗപൂർണ്ണതയ്ക്കു സഹായിക്കയില്ല, അതിനെ വിഘാതപ്പെടുത്തുകയേ ഉള്ളൂ.

ബിലെയാം ഇപ്രകാരമൊരു അപകടത്തിൽ അകപ്പെട്ടു. ആ രാത്രി അദ്ദേഹത്തിനു് എന്തൊരു രാത്രി ആയിരുന്നിരിക്കണം! ദൈവവും മനസ്സാക്ഷിയും ഒരു വശത്ത്: മിന്നുന്ന പൊന്നുംവെള്ളിയും രാജബഹുമതികളും മറുവശത്ത്. ബിലെയാമിനു് ഉറക്കം വന്നിരിക്കയില്ല. ലോകഭാഗ്യം മുമ്പോട്ടും മനസ്സാക്ഷി പിറകോട്ടും അദ്ദേഹത്തെ വലിച്ചുകൊണ്ടിരുന്നു. മുമ്പോട്ടുള്ള വലിതന്നെ മുന്നേറി.

കടശ്ശി, മനസ്സാക്ഷിയുമായി അവൻ ഒരു ഒത്തുതീർപ്പിൽ എത്തി. "രാജാവിൻെറ അടുക്കലേക്കു പോകുന്നതിൽ തെററില്ല: എന്നാൽ ദൈവം കല്പിക്കുന്നതു മാത്രമേ ചെയ്യാവൂ." മദ്യഷാപ്പിൽ ചെന്നു കയറുന്നതിൽ തെററില്ല, മദ്യപിക്കാതിരുന്നാൽ മാത്രം മതി; സിനിമാശാലയിലേക്കു പോകുന്നതിൽ ദോഷമില്ല, കണ്ണടച്ചിരുന്നാൽ മാത്രം മതി എന്ന മനോഭാവം വിജയിക്കുമോ? നിങ്ങളോടുകൂടെ വരുന്നതിനു് യഹോവാ സമ്മതിക്കുന്നില്ല എന്നു രാജദൂതന്മാരോട് ആദ്യം നിസ്സംശയമായി പറഞ്ഞവൻ അവരോടുകൂടെ ശങ്ക തീർന്നു പുറപ്പെട്ടു. അവിടെ മനസ്സാക്ഷി ദൈവേഷ്ടമല്ല, സ്വന്ത ഇഷ്ടമത്രേ പ്രഖ്യാപിച്ചതു്. "നിങ്ങൾ വഴിയിൽ നിന്നു ഇടത്തോട്ടോ വലത്തോട്ടോ തിരിയുമ്പോൾ വഴി ഇതാകുന്നു: ഇതിൽ നടന്നു കൊൾവിൻ എന്നൊരു വാക്കു പിറകിൽ നിന്നു കേൾക്കും". ബിലെയാം ആദ്യം അതു കേട്ടു: എന്നാൽ പിന്നീട് അതു് അവഗണിച്ചു കളഞ്ഞു.

ബിലെയാമിൻെറ ചരിത്രം മനസ്സാക്ഷിയുടെ നാശത്തിനു് ഒരു ദൃഷ്ടാന്തമത്രേ. അദ്ദേഹം ഒരു ബുദ്ധിമാനും, ദർശനമുള്ളവനും, നീതി പ്രവർത്തിപ്പാൻ ആഗ്രഹമുള്ളവനും ആയിരുന്നു. എന്നാൽ ദ്രവ്യസ്നേഹം—സകല തിന്മകളുടെയും കാരണഭൂതമായ ദ്രവ്യസ്നേഹം—അവനിൽ കുടികൊണ്ടിരുന്നു. ബാലാക്കിൻെറ സന്ദേശം അതിനെ ഉണർത്തി. തന്മൂലമായിരുന്നു ബാലാക്കിൻെറ ദൂതന്മാരോടുകൂടെ അദ്ദേഹം പോയതു്.

എന്നാൽ പിന്തിരിയുന്നതിനു ദൈവം തൻെറ കരുണയാൽ ബിലെയാമിനു ഒരു സന്ദർഭം നൽകി. ആ മൂന്നാം രംഗം സൂക്ഷിക്കുക. ഒരു ദൈവദൂതൻ അവനു നേരെ വാൾ പിടിച്ചു നിന്നു. അവൻ അതു കണ്ടില്ല. അവൻെറ കഴുത അതു കണ്ടു. അതു മുമ്പോട്ടു പോകുവാൻ മടിച്ചു. ആദ്യം അതു വഴിവിട്ടു നടന്നു. അവൻ അതിനെ അടിച്ചു. പിന്നീട് ആ മൃഗം വഴിയുടെ ഒരരികിൽ മതിലോടു ചേർന്നു നിന്നു. അവൻ വീണ്ടും അതിനെ അടിച്ചു. മൂന്നാമതു് ആ കഴുത കിടന്നു. കാരണമെന്തു് എന്നു നോക്കാതെ വീണ്ടും അവൻ അതിനെ അടിച്ചു. അപ്പോൾ അത്ഭുതവാനായ ദൈവം ഒരു അത്ഭുതം പ്രവർത്തിച്ചു. ആ കഴുത സംസാരിച്ചു. "ഞാൻ നിൻെറ കഴുത അല്ലയോ? ഇക്കാലമൊക്കെയും നീ എൻെറ പുറത്തല്ലയോ കയറി നടന്നതു്? ഞാൻ എപ്പോഴെങ്കിലും നിന്നോടു ഇങ്ങനെ കാണിച്ചിട്ടുണ്ടോ?" ഇല്ല, എന്നു പറഞ്ഞുകൊണ്ടു് അവൻ മുമ്പോട്ടു നോക്കിയപ്പോൾ അവൻെറ കണ്ണുകൾ തുറക്കപ്പെട്ടു. വാൾപിടിച്ചു നിൽക്കുന്ന മാലാഖായെ അവൻ കണ്ടു. അവൻ പരിഭ്രമിച്ചു: സാഷ്ടാംഗം വീണു നമസ്ക്കരിച്ചു. മാലാഖാ അവനോടു, "നീ കഴുതയെ അടിച്ചതു് എന്തു്? നിൻെറ വഴി നാശകരം," എന്നു പറഞ്ഞു. ബിലെയാം മാലാഖായോടു്, "ഞാൻ പാപം ചെയ്തിരിക്കുന്നു, നീ എനിക്കു് എതിരായി വഴിയിൽ നിന്നിരുന്നു എന്നു ഞാൻ അറിഞ്ഞില്ല. ഇതു നിനക്കു് അനിഷ്ടമെങ്കിൽ ഞാൻ മടങ്ങിപ്പൊയ്ക്കൊള്ളാം," എന്നു പറഞ്ഞു. തെററു തിരുത്തുവാനും കുററം പരിഹരിക്കുവാനുമുള്ള ഏകമാർഗ്ഗം ഉടൻ തിരിച്ചു പോവുക എന്നതായിരുന്നു. അതിനു് അവനു് അവസരം നൽകപ്പെട്ടു. അവൻെറ മനസ്സാക്ഷിയും പാപേച്ഛയും തമ്മിൽ വീണ്ടും ഒരു പോരാട്ടം നടന്നു. മുമ്പിലത്തെ ഒത്തുതീർപ്പിൽ തന്നെ അവൻ ചെന്നെത്തി. "പോകുന്നതിൽ എന്തു ദോഷമാണുള്ളതു്? ദൈവം അരുളുന്നതു മാത്രമേ ഞാൻ പറകയുള്ളൂ" എന്ന മനോഭാവത്തിൽ അദ്ദേഹം യാത്ര തുടർന്നു. ദൈവദൂതൻ അദ്ദേഹത്തെ വിരോധി

ച്ചില്ല. സ്വതന്ത്ര്യബുദ്ധിദാതാവായ ദൈവം ഒരുവനെയും ഒന്നിനും നിർബന്ധിക്കയില്ലല്ലോ. അവൻ ബാലാക്കിന്റെ അടുക്കൽ എത്തി. ആ രാജാവിന്റെ നിർദ്ദേശപ്രകാരം അദ്ദേഹം മൂന്നു കുന്നുകളിൽ ചെന്നു നിന്ന് ഇസ്രായേൽ ജനത്തെ ദർശിച്ചു. അദ്ദേഹം അവരെ ശപിച്ചില്ല. സുഭാഷിതം ചൊല്ലി അനുഗ്രഹിക്കയത്രേ ചെയ്തതു്. ഇസ്രായേലേ, നിന്റെ കൂടാരങ്ങൾ എത്ര മനോഹരം!.... ജനം സിംഹിയെപ്പോലെ എഴുന്നേൽക്കുന്നു....ബാലസിംഹത്തെപ്പോലെ തെളിഞ്ഞു നിൽക്കുന്നു....യാക്കോബിൽ ഒരു നക്ഷത്രം ഉദിക്കും, എന്നൊക്കെയുമത്രേ അദ്ദേഹം പാടിയതു്. എങ്കിലും നീ അവരോടുകൂടെ പോകരുതു് എന്ന ആദ്യ അരുളപ്പാടിനെ അദ്ദേഹം ധിക്കരിച്ചതിനാൽ അദ്ദേഹത്തിന്റെ മനസ്സാക്ഷി മിണ്ടടഞ്ഞു പോയി. അദ്ദേഹം അനുഗ്രഹിച്ചഇസ്രായേലിനെ ലജ്ജാവഹമായ പാപത്തിൽ നിപതിപ്പിക്കുവാൻ അദ്ദേഹം മോവാബ്യരെ ഉപദേശിച്ചു. ആ അനുഗ്രഹിക്കപ്പെട്ട ജനത്തോടു അദ്ദേഹം യുദ്ധം ചെയ്തു മരിച്ചു: അവന്റെ മനസ്സാക്ഷി സ്തംഭനാവസ്ഥയിലായി. അദ്ദേഹത്തെക്കുറിച്ച് എഴുതിയിട്ടുള്ളവരൊക്കെയും അദ്ദേഹത്തെ കുററപ്പെടുത്തിയിട്ടുണ്ടു്. അവനെക്കുറിച്ച് നേർവഴി വിട്ടു തെററിയ ബിലെയാം എന്നു പത്രോസു് ശ്ലീഹായും, നാശകരമായ ഉപദേശം കൊടുത്തവൻ എന്നു യോഹന്നാൻ ശ്ലീഹായും ക്രൂശിക്കൊതിച്ചു വഞ്ചനയിൽ പെട്ടവൻ എന്നു യൂദായും എഴുതിയിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ ശിരസ്സ് പ്രകാശംകൊണ്ടും എന്നാൽ ഹൃദയം അന്ധകാരംകൊണ്ടും നിറഞ്ഞിരുന്നു. ഇപ്രകാരമുള്ളവരുടെ അവസാനം പരിതാപകരമായിരിക്കും.

മനസ്സാക്ഷി നമുക്കു തന്നിട്ടുള്ള ദൈവത്തിനു മഹത്വം ഉണ്ടായിരിക്കട്ടെ. അതിനെയോഗ്യമാംവണ്ണം വികസിപ്പിക്കാം. അതിനെ തുച്ഛീകരിക്കുന്നതു ഭയങ്കരമായ വിപത്താകുന്നു. കഴിഞ്ഞ കാലത്തു അതിന്റെ മൃദുസ്വരം അവഗണിച്ചിട്ടുണ്ടെങ്കിൽ മോചനം യാചിക്കുക. നമ്മുടെ മനസ്സാക്ഷി പരിശുദ്ധാത്മവ്യാപാരത്തിൽ പ്രകാശിക്കട്ടെ. ഏതു കാര്യത്തിലും നിർമ്മലമനസ്സാക്ഷിയുടെ ആദ്യമന്ത്രം നല്ലോരു വഴികാട്ടി ആയിരിക്കും. നാം വിധിക്കപ്പെടുന്നതു് നമ്മുടെ ആദർശങ്ങളിൻ പ്രകാരമല്ല, ക്രിയകളിൻ പ്രകാരമാകുന്നു എന്നതു നാം ഒരിക്കലും വിസ്മരിക്കരുതു്: സദാ സൂക്ഷ്മതയോടെ സ്മരിക്കണം.

---

## പ്രദിക്ഷണ ഗീതം

(ആബുൻദ്ബശ്മായോനീലാൻ—എന്ന ക്രൂക്കോയോ രീതി)

ഞങ്ങടെ താതാ,വാനോനേ,
മറുപടിയരുളേണമേ
തുണ നൽകിടുവാൻ നിന്നെപ്പോൽ
താതൻ വേറില്ല
തിരുവുള്ളത്താൽ സൃഷ്ടിച്ചെ ങ്ങളെ നീ
നിൻകോപത്താൽ നശിപ്പിച്ചീടരുതേ
കാത്തിടുവാൻ നിൻ കല്പനകൾ—
പഠിപ്പിക്കേണം
പുണ്യം ചെയ്തടിയാർ നിന്നെ മോദിപ്പിക്കട്ടെ
ഹാലേലുയ്യാ കനിവാൽ കൃപ ചെയ്ക.

തുടർന്ന്, "യജമാൻ വരുമന്നേരത്തു്," എന്ന ശീലും ടി രീതിയിൽ ചൊല്ലാം.

---

## x ധൃതിവേണ്ടാ!

ഭൂമിയിൽ സേവനത്തിനു പുറപ്പെടാം എന്നു മൂന്നു പിശാചുക്കൾ അവരുടെ അധ്യക്ഷനായ സാത്താന്റെ അടുക്കൽ ചെന്നു ബോധിപ്പിച്ചു. നീ എന്തു ചെയ്യാനാണ് ഉദ്ദേശിക്കുന്നതു എന്നു സാത്താൻ അവരിൽ ഒന്നാമനോടു ചോദിച്ചു. ദൈവം ഇല്ല എന്നു മനുഷ്യരോടു ഞാൻ പ്രസംഗിക്കും എന്നു അവൻ പറഞ്ഞു. "അതുകൊണ്ടു പ്രയോജനം ഇല്ല. അവർ അതു വിശ്വസിക്കയില്ല. ദൈവം ഉണ്ടു് എന്നു നമ്മളും വിശ്വസിക്കുന്നില്ലയോ" എന്നു സാത്താൻ പറഞ്ഞശേഷം "നീ എന്തു ചെയ്വാൻ പോകുന്നു" എന്നു രണ്ടാമനോടു ചോദിച്ചു. "നരകം ഇല്ല എന്നു ഞാൻ പ്രസംഗിക്കും" എന്നു അവൻ മറുപടി പറഞ്ഞു. "അതുകൊണ്ടും പ്രയോജനമില്ല. അതും മനുഷ്യർ വിശ്വസിക്കയില്ല. നരകമല്ലയോ നമ്മുടെ വാസസ്ഥലം" എന്നു സാത്താൻ പറഞ്ഞു. അപ്പോൾ മൂന്നാമൻ അവനോടു "ഞാൻ ഭൂമിയിൽ ചെന്നു മനുഷ്യരോടു് അനുതാപത്തിനു ധൃതിവേണ്ടാ എന്നു ഘോഷിക്കും", എന്നു പറഞ്ഞു. "കൊള്ളാം: നീ സമർത്ഥൻതന്നെ. ആയിരക്കണക്കിനു മനുഷ്യരെ മുടിക്കുവാൻ ഏററവും പററിയ പ്രസംഗം അതുതന്നെ എന്നു് അവന്റെ യജമാനൻ അവനെ പ്രശംസിച്ചു. x

അനുതാപദിനം മാററിവയ്ക്കുന്നതിന്റെ
(ശേഷം 24-ാം പേജിൽ)

# വിശ്വാസപ്രമാണത്തിലെ "തിരുമനസ്സായപ്രകാരം"

(ഫാദർ റ്റി. വി. ജോൺ എം. ഏ. എൽ. റ്റി)

നമ്മുടെ വിശ്വാസപ്രമാണത്തിൽ പുത്രനെ കുറിച്ചു പറയുന്ന ഭാഗത്തു "തിരുമനസ്സായപ്രകാരം" എന്നൊരു പദപ്രയോഗമുണ്ട്. അതു സംബന്ധിച്ചു ചിന്താക്കുഴപ്പമുള്ളതായി കാണുന്നതുകൊണ്ട് ഈ ലേഖനമെഴുതുന്നു.

പുത്രനായ ദൈവം....മനുഷ്യനായി....മരിച്ച് അടക്കപ്പെട്ട് "തിരുമനസ്സായപ്രകാരം" മൂന്നാം ദിവസം ഉയിർത്തെഴുന്നേററു എന്നാണു കോട്ടയം പുസ്തകങ്ങളിൽ കാണുന്നത്. ആ പരിഭാഷയ്ക്ക് ഉത്തരവാദിത്വം വഹിച്ചിരുന്ന അഗാധപണ്ഡിതൻ വട്ടശ്ശേരിൽ തിരുമേനി ജീവിച്ചിരുന്നകാലത്തു "തിരുമനസ്സായപ്രകാരം ഉയിർത്തെഴുന്നേററു" എന്നു പറയുന്നതിനു വല്ല പ്രത്യേക ഉദ്ദേശവുമുണ്ടോ എന്നന്വേഷിക്കുന്നതിനിടയായി. അപ്പോൾ കിട്ടിയ മറുപടി 'മരണാവസ്ഥയിൽ നിന്നു ക്രിസ്തു ഉയിർത്തെഴുന്നേററതു സ്വന്തമനസ്സാലും ശക്തിയാലും ആകയാൽ ആ സത്യം വെളിപ്പെടുത്തുന്നതിനാ'ണെന്നായിരുന്നു.

സുറിയാനി ഭാഷയിൽ അസാമാന്യവ്യുൽപ്പത്തി സമ്പാദിച്ചിരുന്ന പരേതനായ ബ. കോനാട്ടു മല്പാനച്ചൻ വളരെ പരിശോധനകഴിച്ചു പരിഭാഷപ്പെടുത്തിയ പാമ്പാക്കുട പുസ്തകങ്ങളിൽ "തിരുവിഷ്ട(തിരുമനസ്സായ)പ്രകാരം" എന്നുള്ള വാക്കുകൾ സ്ഥാനംമാററി അച്ചടിച്ചിരിക്കുന്നതായി പിന്നീടു കാണ്മാനിടയായി. കോട്ടയം പതിപ്പിൽ ഉയിർത്തെഴുന്നേററതിനെ വിശേഷിപ്പിക്കുന്ന പദം പാമ്പാക്കുടപതിപ്പിൽ സ്വർഗ്ഗത്തിൽ നിന്നിറങ്ങിയതിനെയും ക്രിസ്തുവിന്റെ മനുഷ്യാവതാര ക്രിയകളെ മുഴുവനെയും വിശേഷിപ്പിക്കുന്നതായിട്ടാണ് പ്രയോഗിച്ചിരിക്കുന്നത്. അതിന്റെ ന്യായത്തെ കുറിച്ചും അന്വേഷിച്ചു. സുറിയാനിഭാഷയിൽ അക്ദസ്ബൊ (=തിരുവിഷ്ടപ്രകാരം) എന്നുള്ള പദം ഉയിർത്തെഴുന്നേററതിനോടു സമീപസ്ഥമായിട്ടാണു ചേർത്തിരിക്കുന്നതെങ്കിലും അതിനു മുമ്പുള്ള മനുഷ്യാവതാരക്രിയകളെ മുഴുവനെയും വിശേഷിപ്പിക്കുന്നതായിട്ട് എടുക്കാവുന്നതാണ്, സുറിയാനി ശൈലിയുടെ പ്രയോഗം അങ്ങനെയാണ്. കൂടാതെ യുക്തിക്കു ചേർന്നതും തിരുവിഷ്ടപ്രകാരം സ്വർഗ്ഗത്തിൽ നിന്നിറങ്ങി എന്നാക്കുകയാണ് എന്നിപ്രകാരം ആയിരുന്നു.

പിന്നീട് ഇതു സംബന്ധിച്ചു കൂടുതൽ അന്വേഷണത്തിനിടയായപ്പോൾ ഇതിലൊരു പിശകുണ്ടെന്നു കണ്ടുപിടിപ്പാനിടയായി. ആ തപ്പിതം കുറിക്കൊള്ളുന്നതിന് ഒരു സംഭവകഥ പറയാം. മദ്രാസിൽ Barber's Bridge (ബാർബേഴ്സ് ബ്രിഡ്ജ്)എന്നപേരിൽ ഒരു പാലമുണ്ട്. സ്ഥലവാസികളായതമിഴർ അതിനെ അമ്പിട്ടൻ പാലമെന്നുപറഞ്ഞുവന്നിരുന്നത് ഇംഗ്ലീഷിൽ ആക്കിയതാണ് ആ പേര്. അമ്പിട്ടൻ പാലമെന്നപേര് എങ്ങനെയുണ്ടായി എന്ന് അന്വേഷിച്ചപ്പോൾ ആ പേരുള്ള ഒരു എൻജിനീയർ ദ്വാരാ പണിയിച്ചതുകൊണ്ടു പാലത്തിന് ആ പേരുണ്ടായി എന്നറിഞ്ഞു. അമ്പിട്ടൻ എന്നത് Hamilton (ഹാമിൽട്ടൺ)എന്ന പേരു ലോപിച്ചുണ്ടായതും അതു തമിഴുപദമാണെന്നു തെററിദ്ധരിച്ച് ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയതുമായിരുന്നു.

വേറൊരു സുറിയാനി പദത്തിന്റെ സ്ഥാനത്ത് അക്ദസ്ബൊ (തിരുവിഷ്ടപ്രകാരം) എന്ന പദം കടന്നു കൂടാനിടയായി. അതു ശരിയായ സുറിയാനി പദമെന്നു വിചാരിച്ചു കോട്ടയം പതിപ്പുകളിൽ ഉയർത്തെഴുന്നേററതിനെ വിശേഷിപ്പിക്കുന്നതായിട്ടും പാമ്പാക്കുടപതിപ്പുകളിൽ സുറിയാനിശൈലിക്കും യുക്തിക്കും ചേർന്നതെന്ന ന്യായത്തിന്മേൽ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിയതിനെയും മററും വിശേഷിപ്പിക്കുന്നതായിട്ടും പ്രയോഗിപ്പാനിടയായതെന്നാണ് എന്റെ അഭ്യൂഹം.

പുരാതനസഭകളുടെ എല്ലാംകുർബാനതക്സാകളിൽ വിശ്വാസപ്രമാണത്തിനു സ്ഥാനമുണ്ട്. ഗ്രീക്ക് (യവനായ), റഷ്യൻ എന്നീ പൌരസ്ത്യ ഓർത്തഡോക്സ് സഭകൾ, കോപ്ററിക്—എത്യോപ്യൻസഭ, റോമൻകത്തോലിക്കാസഭ, ആംഗ്ലീയാസഭ, യാക്കോബായ സുറിയാനിസഭയൊഴികെയുള്ള ബാക്കി സുറിയാനിക്കാരായ മെൽക്കായ, മാറോനായ, കൽദായ ഈ സഭകളുടെ എല്ലാം കുർബാന തക്സാകളിലെ വിശ്വാസപ്രമാണത്തിൽ അക്ദസ്ബൊയുടെ സ്ഥാനത്ത് വേറൊരു പദമാണ് ഉപയോഗിച്ചിരിക്കുന്നത്. യാക്കോബായ സഭയിൽനിന്ന് റോമൻസഭയിൽ ചേർന്നിട്ടുള്ള ശീമയിലെ അന്ത്യോക്യൻ സുറിയാനി റീത്തുസഭയുടെ (റഹിമാനിക്കുട്ടർ) തക്സായിലും യാക്കോബായക്കാരുടെ പദമല്ല മറേറാപദമാണ് പ്രയോഗിക്കുന്നത്. യാക്കോബായ സഭയിൽതന്നെ കുറഞ്ഞപക്ഷം എട്ടാം നൂററാണ്ടുവരെ മററുപുരാതന

# റോമൻ ദുരുപദേശങ്ങൾ

(ഫാദർ തോമസ് കൊററാത്തുവിള)

(തുടർച്ച)

## വി. പത്രോസിന്മേലോ സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്? വേദ തെളിവുകളും, പിതാക്കന്മാരുടെ സാക്ഷ്യങ്ങളും

സഭ വ്യാപരിച്ചതും നിലനിന്നു വന്നതുമായ സ്ഥലങ്ങളിലെല്ലാം സത്യസഭമാത്രമല്ലാതെ, കള്ള സഭകളല്ലാ കാണപ്പെട്ടതെന്നും, ആദിമസഭയില്ല ണ്ടായിരുന്ന ഭരണക്രമത്തിൽ യേശുക്രിസ്തു കഴികെ എല്ലാസ്ഥലത്തെയും സഭകളെ ഒന്നടങ്കം അടക്കിഭ്ര രിച്ചിരുന്ന ഒരു പരമാധികാരിഉണ്ടായിട്ടില്ലെന്നും,

നസഭകൾക്കു പൊതുവായുള്ള ആ മറേറപദംതന്നെ ആയിരുന്നു പ്രയോഗത്തിലിരുന്നതെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. യാക്കോബായ സുറിയാനി സഭയിൽ പ്രസിദ്ധനായ ഒരു തക്സാവ്യാഖ്യാതാവായി എട്ടാം നൂററാണ്ടിൽ ജിവിച്ചിരുന്ന എഡെസ്സാ (ഉറഹാ) യിലെ മാർ യാക്കോബിന്റെ "സൂന്നഹദോസ് കാനോനാകൾ" എന്ന സുറിയാനിപ്പുസ്തകം ഇപ്പോഴത്തെ അന്ത്യോഖ്യാ(യാക്കോബായ) പാത്രിയർക്കീസു ബാവായുടെ മേൽനോട്ടത്തിൽ പകത്തിച്ചതു് ആല്വവാ സിമ്മനാരിയിൽ വെച്ചു കാണുന്നതിനിടയായി. അതിലും, അഞ്ചാം നൂററാണ്ടിൽ ജീവിച്ചിരുന്ന അന്തോഖ്യാ സഭയിലെ മാർ തേവോദോറാ എന്ന പിതാവു സുറിയാനിയിൽ എഴുതിയിട്ടുള്ള "318 പിതാക്കന്മാരുടെ വിശ്വാസ വ്യാഖ്യാനം" (Wood brook Studies Vol. V. Syriac Text with English translation) എന്നപുസ്തകത്തിലും മററുസഭകൾക്കു് പൊതുവായുള്ളപദം തന്നെയാണ്കൊട്ടത്തിരിക്കുന്നതു്, അക്ദസ്ബൊ എന്നതല്ല. ഇനിയും ആ പദം എന്താണെന്നുകൂടി പറയാം. അതു് സുറിയാനിയിൽ അക് ദക്സീബ് എന്നാണു്. അതിന്റെ അർത്ഥം തിരുവെഴുത്തുകളിൻപ്രകാരം എന്നതന്നെ.ഗ്രീക്കു-റഷ്യൻതക്സാകളിൽ; Sicut scriptum est (തിരുവെഴുത്തുകളിൻപ്രകാരം)എന്നും കോപ്ററിക്-എത്യോപ്യൻതക്സാകളിൽ വി. പുസ്തകങ്ങളിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം,എന്നും ലത്തീൻഭാഷയിൽ(Roman missalSecundum scripturas (according to the Scriptures) എന്നും ആംഗ്ളിക്കൻ പുസ്തകങ്ങളിൽ according to the Scriptures എന്നും കാണുന്ന അതേ പദം തന്നെയാണ് പഴയ സുറിയാനി പുസ്തകത്തിലും കാണുന്നതു്, അതു് അക്ദക്സീബ് എന്നതന്നെ. നമുക്കു് ഇപ്പോൾ കിട്ടിയിരിക്കുന്നതു് അക് ദസ്ബൊ എന്നാണല്ലൊ. അക്ദക്സീബ്,പിശകായി അക്ദസ്ബൊ ആയി തീർന്നതാണെന്നാണ് എന്റെ അനുമാനം. അക്ദക്സീബ്, കോറിന്ത്യാലേഖനം 15: 3ൽ വിശുദ്ധ പൌലോസു് ഉപയോഗിച്ചിരിക്കുന്ന "തിരുവെഴുത്തുകളിൻ പ്രകാരം മൂന്നാം നാൾ ഉയർത്തെഴുനേററു" എന്ന വേദവാക്യം ഉദ്ധരിക്കുകയാണെന്നു വിചാരിക്കണം. ഏതായാലും അതു് തിരുവിഷ്ടപ്രകാരം എന്നതോ തിരു'വചന, പ്രകാരം എന്നതോ അല്ല; തിരുവെഴുത്തുകളിൻപ്രകാരം എന്നതന്നെ ആയിരുന്നു.

ഒന്നുകിൽ ഗ്രന്ഥം പകർത്തിയപ്പോഴോ, ചൊല്ലിക്കൊടുത്തു് എഴുതിച്ചപ്പോഴോ,അല്ലെങ്കിൽ ഓർമ്മയിൽനിന്നു് എഴുതിയപ്പോഴോ അക്ദക്സീബ് എന്ന പദം അക് ദസ്ബൊ ആയിത്തീർന്നതായിരിക്കണം, ഗ്രന്ഥം മൂന്നു പകർത്തുമ്പോൾ ഒരു പദം മറെറാരു പദമായി തീരാമല്ലൊ. നാം ഉപയോഗിക്കുന്ന തിരുമനസ്സായ (തിരുവിഷ്ട) പ്രകാരം എന്നുള്ളതു് കോട്ടയം പതിപ്പിലെപ്പോലെ ഒട്ടവിലോ, പാമ്പാക്കട പതിപ്പിലെപ്പോലെ ആദ്യമോ വെച്ചാലും കാതലായ വിശ്വാസത്തെ സ്പർശിക്കുന്നതല്ലെന്നു തീർച്ചയാണു്. എന്നാൽ വിശ്വാസപ്രമാണം ചൊല്ലുമ്പോൾ പാമ്പാക്കട—കോട്ടയം പതിപ്പുകളെ സമീകരിച്ചു് തിരുവിഷ്ടപ്രകാരം സ്വർഗ്ഗത്തിൽ നിന്നിറങ്ങി എന്നും തിരുമനസ്സായപ്രകാരം മൂന്നാം ദിവസം ഉയർത്തെഴുനേററു എന്നും രണ്ടുസ്ഥാനങ്ങളിലും ചേർത്തു് ചൊല്ലുന്നതു് അനാവശ്യം തന്നെ. എങ്കിലും സുറിയാനിയിലെ പഴയപദം എങ്ങനെ ഇന്നത്തെ രൂപംപ്രാപിച്ചു എന്നും, ഇന്നത്തെ പദം ഭേദപ്പെടുത്തേണ്ട വിധം പ്രാധാന്യമുള്ളതോ അല്ലയോ എന്നും ചിന്തിക്കുന്നതു കൊള്ളാം.

(അടുത്തലക്കത്തിൽ സാരാംശസമത്പം)

[ലേഖന കർത്താവിന്റെ ഈ നിഗമനത്തെ സംബന്ധിച്ചു പണ്ഡിതന്മാരുടെ അഭിപ്രായം ക്ഷണിച്ചുകൊള്ളുന്നു. പത്രാധിപർ]

—o—

അതതു സ്ഥലത്തെ അപ്പോസ്തോലന്മാരും അവരാൽ നിയോഗിക്കപ്പെട്ട മെത്രാന്മാരാദിയായ പൌരോഹിത്യാധിപത്യവുമാണ് ഭരണം നടത്തിയിരുന്നതെന്നും അപ്പോസ്തോലന്മാരുടെ കാലശേഷം ആസ്ഥാനത്തു്–Apostle of the second generation–ആരും നിയോഗിക്കപ്പെട്ടിട്ടില്ലെന്നും ഇതിനുപരി നാം കണ്ടുകഴിഞ്ഞു. ഈ വക അനിഷേധ്യ ചരിത്രവസ്തുതകളുടെ വെളിച്ചത്തിൽ ആദിമകാലം മുതൽ നിലനിന്നുവരുന്ന ഏക സത്യസഭ റോമാസഭ മാത്രമാണെന്നുള്ള റീത്തച്ചന്റെ ഉപദേശം ഒരു കഴിമ്പില്ലാവാദമാണെന്നു നിഷ്പ്രയാസം ഗ്രഹിക്കാം. റീത്തച്ചന്റെ ഉപദേശത്തിൽ രണ്ടാമത്തേതു വളരെ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ്. അദ്ദേഹം ഇപ്രകാരം എഴുതിയിരിക്കുന്നു. "സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതു വി. പത്രോസിന്മേലാണ്. വി. പത്രോസ് സിംഹാസനം സ്ഥാപിച്ചതും, സഭാഭരണം നടത്തിയതും റോമിലായിരുന്നു, പിന്തുടർച്ചക്കാരെ നിയമിച്ചാക്കിയതും റോമിൽതന്നെ. വി. പത്രോസിന്റെ സ്ഥാനത്തിരുന്നുകൊണ്ടു ലോകത്തിലെ സഭമുഴുവന്റെയും ഭരണാധികാരിയായി വർത്തിക്കുന്ന പാപ്പായുടെ അധികാരത്തിൻകീഴിൽ നിന്നു് അകന്നു നിൽക്കുന്ന സഭകൾ സഭയെന്ന പേരിനു അർഹതയില്ലാത്ത ലൌകികസംഘടനകൾ മാത്രമാണ്. അനില ആത്മരക്ഷയ്ക്കു തടസ്സമാണ്". ഈ ഉപദേശത്തിലെ ഓരോ വാചകവും പ്രത്യേകം പ്രത്യേകം നിരൂപണം നടത്തത്തക്കവിധം അത്ര പ്രാധാന്യം അർഹിക്കുന്നതാണ്. ഒന്നാമത്തേതു പരിശോധിക്കാം.

"സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്നതു വി. പത്രോസിന്മേലാണ്!!" ഇതിനടിസ്ഥാനമായി റോമൻസഭാംഗങ്ങൾ ഔദ്യോഗികമായി അവലംബിച്ചിരിക്കുന്നതു താഴെ പറയുന്ന വേദഭാഗമാണ്. "യോനായുടെ പുത്രനായ ശിമോനെ നീ ഭാഗ്യവാൻ. എന്തെന്നാൽ മാംസവും രക്തവുമല്ലാ, സ്വർഗ്ഗസ്ഥനായ എന്റെ പിതാവാകുന്നു ഇതു് നിനക്കു വെളിപ്പെടുത്തിത്തന്നതു്. ഞാനും നിന്നോടുപറയുന്നു:—നീ പാറയാകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെസ്ഥാപിക്കും" (St. Mathew 16. 18—19) ഈ ഭാഗം സുവിശേഷങ്ങളിൽ പരിശോധിച്ചാൽ സന്ദർഭവും വിഷയവും വി. മത്തായിയെ കൂടാതെ വി. മർക്കോസും വി. ലൂക്കോസും രേഖപ്പെടുത്തിയിരിക്കുന്നതായി കാണാം. (മർക്കോ. 8:27–30, ലൂക്കോ. 9:18–21) എന്നാൽ "പത്രോസേ നീ പാറയാകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും" എന്ന ഭാഗം വി. മത്തായി മാത്രം രേഖപ്പെടുത്തിയിരിക്കുന്നു, വി. മർക്കോസിന്റെ പകർപ്പാണെ വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നതെന്ന് ഊഹിക്കാം. വി. പത്രോസിന്റെ സഹചാരിയായിരുന്ന വി. മർക്കോസ്—എന്റെ പുത്രനായ മർക്കോസ്, എന്നു വി. പത്രോസ് ആരെ വിളിച്ചിരിക്കുന്നുവോ (1പത്രോ. 5:13) ആ വി. മർക്കോസ്—വി. പത്രോസിനെ സംബന്ധിക്കുന്ന ഈ പ്രധാന വാചകം വിട്ടുകളഞ്ഞിരിക്കുന്നതായിക്കാണപ്പെടുന്നതു് എന്തുകൊണ്ടു്? വി. മർക്കോസ് റോമിൽ താമസിച്ചുകൊണ്ടു റോമൻഭാഷയിൽ എഴുതപ്പെട്ട സുവിശേഷത്തിൽ അതില്ലാതിരിക്കുന്നതും, പലസ്തീൻനാട്ടിൽ വസിച്ചിരുന്നപ്പോൾ എബ്രായഭാഷയിൽ എഴുതപ്പെട്ട സുവിശേഷത്തിൽ വി. മത്തായി ഇതെഴുതിയിരിക്കുന്നതും പ്രത്യേകം ചിന്തനീയമത്രേ. ക്രിസ്തുസഭയെ അത്ര കാര്യമായി ബന്ധിക്കുന്ന ഒരു സംഗതിയാണ് ഈ വാചകത്തിൽ അടങ്ങിയിരിക്കുന്നതെന്നു വി. മത്തായി ഒഴികെ മൂന്നു സുവിശേഷകരും ഗണിച്ചിരുന്നില്ലെന്നുള്ള ചിലരുടെ അനുമാനം തീരെ അർത്ഥരഹിതമല്ല എന്നു വേണം ഗ്രഹിക്കുവാൻ. വി. മർക്കോസിന്റെ സുവിശേഷം പുറജാതി ക്രിസ്ത്യാനികളെ ഉദ്ദേശിച്ച് എഴുതപ്പെട്ടിട്ടുള്ളതാണെന്നും, വി. മത്തായിയുടെ സുവിശേഷം യഹൂദ ക്രിസ്ത്യാനികളെ ഉദ്ദേശിച്ച് എഴുതപ്പെട്ടിട്ടുള്ളതാണെന്നും തീരുമാനിക്കപ്പെട്ടിട്ടുള്ളതും ഈ ഘട്ടത്തിൽ സ്മരിക്കേണ്ടിയിരിക്കുന്നു. ഈ സത്യത്തെ മുൻനിർത്തി പ്രസ്തുത വാക്യം പരിശോധിച്ചു നോക്കുമ്പോൾ യഹൂദന്റെ ധാരണയ്ക്കും, വിശ്വാസത്തിനും, ആകർഷണത്തിനും 'ജഡരക്തങ്ങൾ', 'പാറ' എന്നീ പ്രയോഗങ്ങൾക്കു് ഏതോ പ്രത്യേകതയുണ്ടെന്നു തോന്നുന്നതു്—പണ്ഡിതന്മാർ വ്യാഖ്യാനിച്ചിരിക്കുന്നതു്—വെറും സ്വാഭാവികം മാത്രമാണ്. യഹൂദഗ്രന്ഥങ്ങളിൽ ഇതിനു് ആധാരമായ കാര്യങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ടു്. "യോനായുടെ പുത്രനായ ശിമോനേ" "ജഡരക്തങ്ങളല്ലാ" എന്നീപ്രയോഗങ്ങൾ യഹൂദ്യരീതി അനുസരിച്ചുള്ളതാണ്. ഈ പ്രയോഗങ്ങളോടനുബന്ധിച്ച് മേൽകാണിച്ചിരിക്കുന്ന വാക്യത്തിലെ 'പാറ, പ്രയോഗം പരിശോധിച്ചെങ്കിൽമാത്രമേ അതിന്റെ ശരിയായ അർത്ഥം ഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ. ഈ വാക്യം ഇംഗ്ലീഷിലും ലത്തീൻ ഭാഷയിലും ഞാൻ ഉദ്ധരിച്ചുകൊള്ളട്ടെ.

"Thou art Peter and upon this rock I will build my church."

"Quod tu Cephas, et super hanc Petram aedificabs Ecclesiam".

ഇംഗ്ലീഷിൽ പത്രോസ് എന്നും പാറ എന്നും രണ്ടു പ്രയോഗങ്ങൾ കാണുമ്പോൾ ലത്തീനിൽ കേഫാസ് എന്നും പെത്രാം എന്നും രണ്ടു പ്രയോഗങ്ങൾ കാണപ്പെടുന്നു. ഗ്രീക്കുഭാഷയിൽ പത്രോസ് എന്നുള്ളപേരു് Petros–പെത്രോസ്–എന്നും, പാറഎന്നുള്ള വാക്കു് Petra–പെത്രാ–എന്നുമാണു്.

ഇതിൽനിന്നും നാം കാണുന്ന ഒരു പ്രത്യേക സംഗതി പത്രോസെന്നും (Petros) പാറ (Petra)എന്നുമുള്ള രണ്ടു വാക്കുകളുടെ പ്രയോഗമാണു് ഈ വാക്യത്തിലുള്ളതെന്നാണു്. ഈ വാക്കുകളുടെ ശരിയായ അർത്ഥഗ്രഹണത്തിനു് ഗ്രീക്കുവാക്കുകൾ ഞാൻ ഉപയോഗപ്പെടുത്തുന്നു.

Petros–പെത്രോസ്–എന്ന വാക്കു് പുല്ലിംഗ പ്രയോഗത്തിലുള്ളതും പാറക്കഷണം അല്ലെങ്കിൽ കല്ലു് എന്നു് അർത്ഥമുള്ളതുമാകുന്നു.

Petra–പെത്രാ– എന്ന വാക്കു് സ്ത്രീലിംഗ പ്രയോഗത്തിലുള്ളതും, പാറ എന്നുമാത്രം അർത്ഥമുള്ളതുമാകുന്നു. ലത്തീൻ വേദപുസ്തകത്തിൽ പത്രോസു് എന്നുള്ളതിനു കേഫാസു് എന്നും, പാറ എന്നുള്ളതിനു് Petram–പെത്രാം–എന്നും കാണുന്നു. ഇവിടെയും കേഫാസ് എന്ന വാക്കിനു കല്ലു് അല്ലെങ്കിൽ പാറക്കഷണം എന്നാണു് അർത്ഥം. പെത്രാ എന്നവാക്കിനു പാറ എന്നുമാത്രവുമാണു് അർത്ഥം. ഇതിൽ നിന്നെല്ലാം വെളിവാകുന്നതു് രണ്ടു വാക്കുകളുടെ പ്രയോഗമാണു് ഈ വാക്യത്തിൽ ഉള്ളതെന്നാകുന്നു. വ്യാകരണ വിദഗ്ദ്ധന്മാരുടെ അഭിപ്രായം അതായതു പെത്രോസ് എന്നുള്ളതു പുല്ലിംഗപ്രയോഗമാണെന്നുള്ളതും, പെത്രാ സ്ത്രീലിംഗപ്രയോഗമാണെന്നുള്ളതും പ്രത്യേകം ധരിച്ചിരിക്കേണ്ടതാണു്. "We notice in the original the change from the masculine gender 'Peter (Petros) to the feminine Petra (Rock)" Edersheim Vol. II. P. 82. അതിനാൽ പെത്രോസ്–(Petros–)പെത്രാ (Petra) ആകയില്ല തന്നെ. അങ്ങനെയെങ്കിൽ പത്രോസല്ല പാറ, പത്രോസേ നീ പാറയാകുന്നു. നിന്റെമേൽ ഞാൻ എന്റെ പള്ളിയെ പണിയും എന്നു പറയുന്നതിനു പകരം നീ കേഫായാകുന്നു—പെത്രോസ്— കല്ലു് അല്ലെങ്കിൽ പാറക്കഷണം ആകുന്നു. ഈ പാറമേൽ—പെത്രാം–മേൽ. ഞാൻ എന്റെ സഭയെ പണിയും എന്നു പറഞ്ഞതു് പത്രോസിന്റെമേൽ —കേഫായുടെ—അല്ല. പാറയുടെ —(Petra)—മേൽ ആണു് സഭയെ പണിയുവാൻ നിശ്ചയിച്ചിരുന്നതുകൊണ്ടാണെന്നു സ്പഷ്ടം. Petra–Petram—പാറ എന്ന വാക്കിനു് അതു് ആർക്കുവേണ്ടി–ആരുടെ ആശയധാരണത്തിനുവേണ്ടി— എഴുതപ്പെട്ടുവോ,ആ യഹൂദന്മാർക്കു് ഈ വാക്കിനോടു അനുബന്ധിച്ചു് എന്തെങ്കിലും പ്രത്യേക അർത്ഥധാരണ ഉണ്ടായിരുന്നുവോ എന്നു പരിശോധിച്ചു നോക്കാം. പാറ– അഭയസ്ഥാനം, ജീവനെ നിലനിർത്തുന്നതിനാവശ്യമായ ജലംപുറപ്പെടുവിക്കുന്നഉറവ, ദൈവം എന്നെല്ലാമുള്ള അർത്ഥവിവക്ഷയിൽ തങ്ങളുടെ മതഗ്രന്ഥങ്ങളിൽ ഈ പദം പ്രയോഗിക്കപ്പെട്ടിട്ടുള്ളതായി യഹൂദന്മാർക്കറിയാമായിരുന്നു. ചില ഉദാഹരണങ്ങൾ ഇതിനാധാരമായി ഉദ്ധരിക്കാം. "നമ്മുടെ ദൈവത്തെപ്പോലെ ഒരു പാറയും ഇല്ല" I ശമു II. 2. "യഹോവാ എന്റെ പാറയും എൻകോട്ടയും എന്റെ രക്ഷകനുംആകുന്നു" II ശമു22.2.

"എന്റെ പാറയും എന്റെവീണ്ടെടുപ്പുകാരനുമായയഹോവെ" സങ്കീ. 19. 14. "യഹോവെ, ഞാൻ നിന്നെ വിളിച്ചപേക്ഷിക്കുന്നു. എന്റെ, പാറയായുള്ളോവേ, നീ കേൾക്കാതിരിക്കരുതേ" സങ്കീ. 28. 1. "നീ എന്റെ പാറയും എന്റെ കോട്ടയും അല്ലോ" സങ്കീ. 31. 3. ഇങ്ങനെ അനവധി. "ഞാൻ എന്റെ പാറയായ ദൈവത്തോടു പറയും" സങ്കീ.XL–9. എന്നാദിയായ പദപ്രയോഗങ്ങളാൽ ദൈവത്തെ പാറയായി അലങ്കാരഭാഷയിൽ പ്രയോഗിച്ചു പരിശീലിച്ചിരുന്ന യഹൂദന്മാർ പത്രോസിനോടുള്ള "പാറ" പ്രയോഗത്താൽധരിക്കാമായിരുന്നതു് എന്താണെന്നു് ഒരു ശരിയായ യഹൂദനും, യഹൂദപണ്ഡിതന്മാരിൽ പ്രമുഖനെന്നു വ. പൗലൂസ് സാക്ഷിപ്പെടുത്തുന്നവനുമായ ഗമാലയേൽ മതബോധനം നടത്തി പഠിപ്പിച്ച വി. പൗലൂസ് തന്റെ പദപ്രയോഗത്താൽ സാക്ഷീകരിച്ചിരിക്കുന്നതു കൂടി കാണുക. "എന്നാൽ എന്റെ സഹോദരന്മാരെ, നിങ്ങൾ ഇതറിയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ പിതാക്കന്മാരെല്ലാം മേഘത്തിൻകീഴു് ആയിരുന്നു. അവരെല്ലാവരും കടലിൽകൂടി നടന്നു. അവരെല്ലാവരും മൂശ മുഖാന്തിരം മേഘത്തിലും കടലിലും സ്നാനം ചെയ്തു. അവരെല്ലാവരും ഒരേ ആത്മീയ ഭക്ഷണം ഭക്ഷിച്ചു. അവരെല്ലാവരും ഒരേആത്മീയ പാനീയം അനുഭവിക്കുകയും ചെയ്തു. എന്തെന്നാൽ അവരോടു കൂടി വന്നിരുന്ന ആത്മീയ ശിലയിൽ നിന്നു് അവർ വെള്ളം കുടിച്ചു. ആ ശിലയാകട്ടെ മിശിഹാ തന്നേ ആയിരുന്നു." 1 കോരി. X: 1–4 ഈ മിശിഹായാകുന്ന ശില–പാറ–മൂലക്കല്ലായി സ്ഥാപിക്കപ്പെട്ടതാണു മിശിഹാ സഭ സ്ഥാപിച്ചതെന്നും വി. പൌലൂസ് പ്രഖ്യാപനം ചെയ്യുന്നു. "ശ്ലീഹന്മാരും, ദീർഘദർശിമാരുമാകുന്ന അസ്ഥിവാരത്തിന്മേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നവരാകുന്നു നിങ്ങൾ, അതിന്റെ മൂലക്കല്ലു് യേശുമിശിഹായുമാ

കുന്നു." എപ്പേസ്യ. 2:20. മനുഷ്യജാതിയുടെ രക്ഷയ്ക്കും, ദൈവരാജ്യത്തിലേക്കുള്ള നടത്തിപ്പിനും ഉപയുക്തമായി സ്ഥാപിക്കപ്പെട്ട സഭ "ഇവനും അവൻെറ കൂട്ടുകാരനല്ലയോ" എന്നു കേവലം ഒരു വേലക്കാരി ബാലിക പറഞ്ഞപ്പോൾ "ഞാൻ അവനെ അറിയുകപോലുമില്ലാ" എന്നു തള്ളിപ്പറയത്തക്കവണ്ണം അത്ര അസ്ഥിരനും, ചഞ്ചലഹൃദയനുമായ ഒരു മനുഷ്യനിലാണു സ്ഥാപിച്ചതെന്നു പറഞ്ഞാൽ, സഭാസ്ഥാപകനായ ക്രിസ്തുവിനെത്തന്നെ ബലഹീനനാക്കുകയാണ്, അതു ചെയ്യുന്നത്. അങ്ങനെ സംഭവിച്ചില്ല. വി. പത്രോസിന്മേലാണു ക്രിസ്തു സഭയെ സ്ഥാപിച്ചതെന്നു സമർത്ഥിക്കുവാൻ മേലുദ്ധരിച്ച വാക്യം ഒട്ടുംതന്നെ പ്രയോജനപ്രദമല്ല.

ദൈവത്തിനും, ദൈവസംബന്ധമായ കാര്യങ്ങൾക്കും എതിരായി നിൽക്കുന്ന "ജഡരക്തങ്ങളല്ല," വി. പത്രോസിൻെറ മാനുഷികബുദ്ധിയോ, വ്യക്തിപരമായ മാഹാത്മ്യമോ അല്ല, പ്രത്യുത, സ്വർഗ്ഗസ്ഥിതനായ പിതാവാംദൈവം പരിശുദ്ധാത്മാവു മുഖാന്തിരം നൽകിയ ശക്തിപ്രകാരം, യേശുമിശിഹാ ആകുന്ന പുത്രനാംദൈവം ആണ് ക്രിസ്തു എന്ന് ഏറ്റുപറഞ്ഞ വിശ്വാസവും, ആ വിശ്വാസം ആരെ സംബന്ധിച്ചായിരുന്നുവോ അതിന്നാസ്പദമായ യേശുവുമാണു 'പാറ' എന്നതല്ലാതെ മറ്റൊരു അർത്ഥവ്യാഖ്യാനത്തിനും സഹായിക്കുന്ന ഒരൊററ തെളിവെങ്കിലും വി. വേദത്തിൽ ഇല്ല തന്നെ. നേരേമറിച്ചു വി. പത്രോസ് സഭയുടെ അടിസ്ഥാനമല്ലെന്നും, അപ്പോസ്തലന്മാരിൽ പ്രധാനിയുമായി കർത്താവിനാൽ നിയോഗിക്കപ്പെട്ടിട്ടില്ലാ എന്നു തെളിയിക്കുന്നതിനു വേദപുസ്തകഭാഗങ്ങൾ സഹായിക്കുന്നുണ്ട്.

ക്രിസ്തുവിൻെറ പരസ്യശുശ്രൂഷയുടെ മൂന്നാം വർഷത്തിൽ ഏതാണ്ട് ആദ്യഭാഗത്തു നടന്നതാണ് വി. മത്തായി 16-ാംഅദ്ധ്യായം 18-ം 19-ം വാക്യങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന ആശയങ്ങളെ പ്രകടിപ്പിച്ച സന്ദർഭം. അതിനെ തുടർന്നാണ് തൻെറ കഷ്ടാനുഭവത്തെക്കുറിച്ച് ആദ്യമായി താൻ പ്രതിപാദിക്കുന്നതും. കുറച്ചുനാളുകൾ കൂടി കഴിഞ്ഞു തൻെറ ഇഹലോകജീവിതത്തിൻെറ അന്ത്യനിമിഷങ്ങൾ അടുത്തുവന്നു. തൻെറ കഷ്ടാനുഭവം, മരണം, ഉയിർത്തെഴുനേല്പ് മുതലായ കാര്യങ്ങളെക്കുറിച്ചു മൂന്നാംപ്രാവശ്യം തൻെറ ശിഷ്യഗണത്തോടു താൻ സംസാരിക്കുന്നു. (ലൂക്കോ. 18:31-43) ഇതേത്തുടർന്നു നടന്നതായി പറയപ്പെടുന്ന സംഭവം സബദിപുത്രന്മാരുടെ മാതാവ് അവളുടെ രണ്ടു പുത്രന്മാരെക്കുറിച്ചും നടത്തുന്ന അഭ്യർത്ഥനയാണ്. (മത്താ. 20:20) ക്രിസ്തുവിൻെറ ശിഷ്യഗണത്തിൽപെട്ടവരായ അവളുടെ രണ്ടുമക്കളെ കർത്താവിൻെറ രാജ്യത്തിൽ ഒരുവനെ വലത്തും, ഒരുവനെ ഇടത്തും അങ്ങനെ ഏററവും മാഹാത്മ്യമുള്ളതും, പ്രാമാണ്യമേറിയതുമായ സ്ഥാനങ്ങൾ അവളുടെ മക്കൾക്കു കൊടുക്കണമെന്നുള്ളതാണ് അവളുടെ ആഗ്രഹം. "അങ്ങനെ കൊടുക്കുവാൻ അതു് എൻേറതല്ലാ" എന്നു ഖണ്ഡിതമായി അതിനു വിധി കല്പിക്കുന്നു. പക്ഷേ ശിഷ്യഗണത്തിൽപെട്ട ബാക്കി പത്തുപേർക്കും-പത്രോസുൾപെടെ- ആ മാതാവിനാൽ സമർപ്പിക്കപ്പെട്ട ഈ യാചനയ്ക്കു് ആ രണ്ടു ശിഷ്യന്മാരോടും കോപവും അസൂയയും ഉണ്ടാകുന്നു. അതു ശമിപ്പിക്കേണ്ടതിനു കർത്താവു തന്നേ അതിൽ ഇടപെടേണ്ടതായി വന്നു എന്നാണു നാം കാണുന്നതു്. (മത്താ. 20:27-28) ഏതാണ്ട് ഒരു വർഷത്തിനുമുൻപ് ഫീലിപ്പോസ് കേസറിയായിൽവച്ചു് (മത്താ. 16:13) വി. പത്രോസിനെ അപ്പോസ്തലഗണത്തിൽ പ്രമുഖനും അവരുടെ നേതാവുമായി നിയമിച്ചിരുന്നു എങ്കിൽ "ഒന്നാമനാകുവാൻ ആരെങ്കിലും ഇച്ഛിച്ചാൽ" (മത്താ. 20:27) എന്ന പദപ്രയോഗം കർത്താവിൽനിന്നും ഉണ്ടാകുമായിരുന്നോ എന്നുള്ളതു പ്രത്യേകം ചിന്തനീയമാണ്. തീർച്ചയായും ഇല്ല., പോകട്ടെ, ആ അന്ത്യഘട്ടം, പെസഹായുടെ സന്ധ്യ. ക്രിസ്തു തൻെറ ശിഷ്യന്മാരോടൊന്നിച്ചു കഴിച്ചുകൂട്ടുന്ന അന്ത്യനിമിഷങ്ങൾ-ഒന്നു പരിശോധിച്ചുനോക്കാം. "അനന്തരം തങ്ങളിൽ വലിയവനാരെന്ന് അവരുടെയിടയിൽ ഒരു തർക്കവും ഉണ്ടായി." (ലൂക്കോ. 22. 24) അവരിൽ—ശ്ലീഹന്മാരിൽ—ഒരു തലവനെ, പ്രധാനിയെ നിയമിച്ചു പ്രഖ്യാപനം ചെയ്യുന്നതിനു്, അഥവാ ആക്കെങ്കിലും ആ തലവൻസ്ഥാനം നൽകപ്പെട്ടിട്ടുണ്ടെങ്കിൽ അതു് അന്ത്യമായി ഉറപ്പിക്കുന്നതിനു് ഇതിൽ കൂടുതൽ അനുകൂലമായ ഒരു സന്ദർഭം ലഭിക്കുന്നതിനില്ല. കർത്താവു് ഈ അവസരത്തിൽ കല്പിച്ച വചനങ്ങൾ കാണുക. (ലൂക്കോ. 22. 24-31) അപ്പോസ്തോലന്മാർ സമന്മാരാണെന്നല്ലേ വളരെ സ്പഷ്ടമായി പ്രസ്താവിക്കുന്നതു്. "എൻെറ പിതാവു രാജ്യത്തെ എനിക്കായി വാഗ്ദത്തം ചെയ്ത പ്രകാരം ഞാനും നിങ്ങൾക്കായി ഒരു വാഗ്ദത്തം ചെയ്യുന്നു. നിങ്ങൾ എൻെറ മേശയിൽ നിന്നു ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യും, സിംഹാസനങ്ങളിൽ സ്ഥിതിചെയ്തുകൊണ്ടു് ഇസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങൾക്കും ന്യായവിധി നടത്തും." (ലൂക്കോ. 22. 29-30) ഒരുത്തരും വലിയവരല്ല. എല്ലാവരും ശുശ്രൂഷകരാണ്. അവകാശം സമമാണ്. പിതാവു രാജ്യം പുത്രനു

കൊടുത്തതുപോലെ പുത്രൻ അതു പന്ത്രണ്ടു പേർക്കും വീതിച്ചു കൊടുക്കും. അതും പോരാ, പെസഹായുടെ സന്ധ്യയിൽ ഭക്ഷണമേശയിൽ തന്നോടൊന്നിച്ചിരുന്നു ഭക്ഷിച്ചതുപോലെ തന്റെ രാജ്യത്തിലെ മേശയിങ്കലിരുന്നു ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യും. അതും മാത്രമല്ല, ന്യായവിധിക്കായി തന്നോടൊന്നിച്ചു സിംഹാസനങ്ങളിൽ ഇരിക്കുകയും ചെയ്യും. ഈ തിരുമാനങ്ങളിൽ ആർക്കാണു പ്രാധാന്യം ലഭിച്ചതു്. ആരാണു തലവനായി നിയോഗിക്കപ്പെട്ടവൻ. സമന്മാരായ പന്ത്രണ്ടു അപ്പോസ്തോലന്മാരും അവരുടെ തലവനായി പിതാവിന്റെ പുത്രനായ മിശിഹായും.

മറെറാരു സംഗതികൂടി ചിന്തിക്കേണ്ടതായിട്ടുണ്ടു്. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും എന്നുള്ള പ്രസ്താവന വർത്തമാനകാലത്തു നടത്തിയതോ ഭൂതകാലത്തു നടന്നതോ ആയ ഒന്നല്ല എന്നും ഭാവികാലത്തു സംഭവിക്കാനുള്ള ഒന്നാണെന്നുമുള്ളതുതന്നേ. വരാനുള്ള ഒരു സംഭവത്തെക്കുറിച്ചുള്ള വാഗ്ദത്തം മാത്രം. അതെപ്പോൾ നിവർത്തിക്കപ്പെട്ടു എന്നുകൂടി പരിശോധിക്കാം. ക്രൂശുമരണം കഴിഞ്ഞു. അപ്പോസ്തോല ഗണം ചിതറി. യൂദാ അന്തരിച്ചു. പത്രോസ് തള്ളിപ്പറഞ്ഞതിന്റെ അപരാധ പരിഹാരം ലഭിക്കാതെ കരച്ചിലിലും നിരാശയിലും കഴിഞ്ഞുകൂടി. അനുതപിച്ചെങ്കിലും തനിക്കു പാപമോചനം ലഭിച്ചില്ല. ഇങ്ങനെ കഴിഞ്ഞുവരവേ ഉയിർത്തെഴുന്നേൽപ്പിനു ശേഷം സ്വർഗ്ഗാരോഹണത്തിനു മുമ്പായി അപ്പോസ്തോലഗണത്തെ ഒന്നടങ്കം സംബോധന ചെയ്തുകൊണ്ടു് ഇപ്രകാരം കൽപ്പിച്ചു. "പിതാവു് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു." അവരുടെ മേൽ ഊതി. "പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ മോചിക്കാതിരിക്കുന്നുവോ അവ മോചിക്കപ്പെടാതിരിക്കുന്നു."സഭാസ്ഥാപനം—വിളിച്ചുകൂട്ടുന്നതിനുള്ള അധികാരം നൽകുന്നതും—ഇതോടനുബന്ധിച്ചു നാം കാണുന്നു. ഇവിടെയും പത്രോസിനു് എന്തെങ്കിലും പ്രാമാണ്യം കർത്താവു നൽകുന്നതായി കാണപ്പെടുന്നില്ല. പത്രോസും ശ്ലീഹർഗണത്തിൽ ഒരുവൻ മാത്രം.

ഈ വാക്യത്തെ സംബന്ധിച്ചു മറെറാരു കാര്യംകൂടി പ്രസ്താവിക്കേണ്ടതായിട്ടുണ്ടു്. ഇന്നത്തെ റോമൻസഭ വ്യാഖ്യാനിച്ചുവരുന്നതുപോലെ ഈ വാക്യം പുരാതനസഭയിലെ പിതാക്കന്മാർ വ്യാഖ്യാനിച്ചിരുന്നില്ല എന്നുള്ളതുതന്നെ. റോമൻസഭയിലെ ഒരു പ്രമുഖ പണ്ഡിതനായിരുന്ന ഫാദർ ലോണോയി താഴെപ്പറയുംപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു. അദ്ദേഹം ഈ വാക്യത്തെ സംബന്ധിച്ചുള്ള ശരിയായ പഠനത്തിനു് 85 പിതാക്കന്മാരുടെ വ്യാഖ്യാനങ്ങൾ സസൂക്ഷ്മം പരിശോധിച്ചു. അതിൽ 17 പേർ പത്രോസിനെ പാറയായി ഗണിച്ചിരിക്കുന്നു. 44 പേർ പത്രോസ് ഏററുപറഞ്ഞ വിശ്വാസത്തെ പാറയായി വിശ്വസിച്ചിരിക്കുന്നു. 16 പേർ കർത്താവിനെത്തന്നെ പാറയായി വിവക്ഷിച്ചിരിക്കുന്നു. 8 പേരുടെ അഭിപ്രായം അപ്പോസ്തോലന്മാർ എല്ലാവരും ഈ 'പാറ'പ്രയോഗത്താൽ വേർതിരിക്കപ്പെട്ടിരിക്കയാണെന്നാണു്. റോമൻസഭാംഗംതന്നെ സാക്ഷിപ്പെടുത്തുന്ന 85 പണ്ഡിത പിതാക്കന്മാരിൽ 17 പേർ മാത്രമേ ഇന്നു റോമ്മാസഭ പഠിപ്പിക്കുന്ന അഭിപ്രായത്തോടുയോജിക്കുന്നുള്ളു എന്നു അതേ സമയത്തു 85-ൽ 44 പേർ അംഗീകരിച്ചു പദേശിച്ചിരിക്കുന്ന വിശ്വാസമാണു പൌരസ്ത്യ സഭാവിഭാഗങ്ങൾ ആദിമകാലം മുതൽ പുലർത്തിവരുന്നതു്. റോമാസഭയുടെ പിതാക്കന്മാരെന്നു സ്ഥിരീകരിക്കപ്പെട്ടിരിക്കുന്ന ബഹുഭൂരിപക്ഷം അംഗീകരിക്കാത്ത ഒരു വ്യാഖ്യാനത്തെ ആ വ്യാഖ്യാനം തെറെറന്നു വിശ്വസിക്കുന്ന ഒരു വലിയ വിഭാഗത്തെക്കൊണ്ടു സ്വീകരിപ്പിക്കുവാൻ ശ്രമിക്കുന്നതു ക്രിസ്തീയമോ? ചില പിതാക്കന്മാരുടെ അഭിപ്രായങ്ങൾ കൂടി ഞാൻ ഉദ്ധരിച്ചുകൊള്ളട്ടെ.

പണ്ഡിതനെന്നും, പരിശുദ്ധനെന്നും, അനേകം മഹൽഗ്രന്ഥങ്ങളുടെ കർത്താവെന്നും തന്നെക്കുറിച്ചു റോമാസഭ പ്രഘോഷിക്കുന്ന വി. അഗസ്റ്റിനോസിന്റെ വ്യാഖ്യാനംതന്നെ ഒന്നാമതായി എടുക്കാം. കൽക്കദോനിയായുടെ വേദവിപരീതോപദേശത്തെ അംഗീകരിച്ചിട്ടില്ലാത്ത ഇദ്ദേഹം (430-ൽ ഇദ്ദേഹം മരിച്ചു) പൌരസ്ത്യസഭകളാലും അംഗീകരിക്കപ്പെടുന്ന ഒരു പണ്ഡിതനാണു്.

അദ്ദേഹം പറഞ്ഞിരിക്കുന്നു:—

"Upon this rock I will build My Church; not upon Peter, whom thou art, but upon the rock whom thou hast confessed". Retractions I. XXII-

ഈപാറമേൽ ഞാൻ എന്റെ സഭയെ പണിയും, പത്രോസായ നിന്റെ മേൽ അല്ലാ, എന്നാലോ നീ ആരെ ഏററുപറഞ്ഞുവോ ആ പാറയിന്മേൽ തന്നെ.

വീണ്ടും അദ്ദേഹം പറഞ്ഞിരിക്കുന്നു:—

"I will build My Church· Upon Me I will build thee, not Me upon thee" Sermon XIII·

ഞാൻ എന്റെ സഭയെ പണിയും, എന്റെമേൽ ഞാൻ നിന്നെ പണിയും, എന്നെ നിന്റെമേൽ അല്ല —ഇതുപോലെ അനവധി. മറ്റൊരു പിതാവിനെ എടുക്കാം. പരിശുദ്ധനായ ജോൺ ക്രിസോസ്റ്റം—സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്:—

"Upon this rock—Christ did not say "upon Peter" for He did not found His Church upon a man, but upon the faith· What therefore means "upon this rock"? It means upon the confession contained in his words" (Tom· V or 163.)

—ഈ പാറമേൽ—പത്രോസിന്മേലാണെന്നു ക്രിസ്തു പറഞ്ഞില്ല, എന്നാലോ വിശ്വാസത്തിന്മേലല്ലാതെ തന്റെ സഭയെ താൻ ഒരു മനുഷ്യന്റെമേൽ പണിതില്ലാ. അതിനാൽ 'ഈ പാറമേൽ? എന്നുള്ളതിന്റെ അർത്ഥമെന്താണ്. അവന്റെ വാക്കുകളിൽ അടങ്ങിയിരിക്കുന്ന ഏററുപറച്ചിലിന്മേൽ എന്നുള്ളതാണ് അതിന്റെ അർത്ഥം.

മറ്റൊരു പണ്ഡിതപിതാവിനെ എടുക്കാം. മഹാനായ പരിശുദ്ധൻ മാർ ബസേലിയോസ് തന്നെ.

"Upon this rock, that is upon this faith, 1 will build My Church" (on Isaih Tom· II)

ഈ പാറമേൽ, അതായതു് ഈ വിശ്വാസത്തിന്മേൽ ഞാൻ എന്റെ സഭയെ പണിയും.

ഒറിഗൻ (Origen) എഴുതിയിരിക്കുന്ന ഒരു ഭാഗം കാണുക.—

"Upon this confession of Peter the Church is built· This faith is the foundation of the Church· But if thou thinkest that the whole Church is built by God upon Peter only, what dost thou say of John, the son of Thunder, and of everyone of the other apostles? or shall we dare to say that the gates of hell were not to prevail specially against Peter? Were they then to prevail against the other apostles and the faithful? Is it not plain that to all and each the assurance is good?"

(Quoted in Hares P. 33)

—പത്രോസിന്റെ ഈ ഏററുപറച്ചിലിന്മേൽ സഭ പണിയപ്പെട്ടിരിക്കുന്നു. ഈ വിശ്വാസമാണ് സഭയുടെ അടിസ്ഥാനം. എന്നാൽ സഭ മുഴുവനും ദൈവത്താൽ പണിയപ്പെട്ടതു് പത്രോസിന്മേൽ മാത്രമാണെന്നു നിങ്ങൾ വിചാരിച്ചാൽ, ഇടിയുടെ പുത്രനായ യോഹന്നാനെക്കുറിച്ചും, അപ്പോസ്തോലന്മാരിൽ മററു° ഓരോരുത്തനെക്കുറിച്ചും നിങ്ങൾ എന്തു പറയും? അഥവാ പത്രോസിനോടു മാത്രം പാതാളവാതില്പുകൾ ബലം ചെയ്യുകയില്ലെന്നു പറയുവാൻ നിങ്ങൾ ധൈര്യപ്പെടുമോ? അവ (പാതാള വാതില്പുകൾ) മററപ്പോസ്തോലന്മാരോടും വിശ്വാസികളോടും ബലം ചെയ്യട്ടെ എന്നാണോ? ആ വാഗ്ദത്തം എല്ലാവരോടും ഒന്നുപോലെയുള്ളതാണെന്നു സ്പഷ്ടമല്ലെ?"

വി. അംബ്രോസ് (St. Ambrose) റോമാസഭയുടെ ഒരു പണ്ഡിതനും പരിശുദ്ധനുമാണ്. അദ്ദേഹം പറഞ്ഞിരിക്കുന്നതു കാണുക:-

"Faith therefore, is the foundation of the Church; for it was not said of the flesh of Peter, but of his faith, that the gates of hell should not prevail against it, but the confession overcomes hell" (On Incarnation)

—അതിനാൽ വിശ്വാസമാണ സഭയുടെ അടിസ്ഥാനം. നരകവാതില്പുകൾ അതിനെതിരായി ബലപ്പെടുകയില്ലെന്നു പറയപ്പെട്ടിരിക്കുന്നതു പത്രോസിന്റെ ശരീരത്തെക്കുറിച്ചല്ല അവന്റെ വിശ്വാസത്തെക്കുറിച്ചാണ്. എന്തെന്നാൽ ആ ഏററുപറച്ചിൽ നരകത്തെ പരാജയപ്പെടുത്തി.

ഇങ്ങനെ അനവധി പിതാക്കന്മാരെ ഉദ്ധരിക്കാനുണ്ടു്. ആധുനികകാലത്തും റോമാസഭയിൽ നിലനിന്നുവന്നിരുന്ന പല പണ്ഡിതന്മാരും പത്രോസിന്മേലാണ സഭ പണിയപ്പെട്ടിരിക്കുന്നതെന്നുള്ള വിശ്വാസം തെററാണെന്നു വാദിച്ചിട്ടുണ്ട്. അതിനും ചില ഉദാഹരണങ്ങൾ ഉദ്ധരിക്കാം.

(തുടരും)

# 'സ്ലീബായുടെ ദാസന്മാർ'

## മുപ്പത്തൊന്നാം വാർഷികറിപ്പോർട്ടു്.

മലങ്കരെയുള്ള കാതോലികവും അപ്പസ്തോലികവുമായ ഓർത്തൊദൂക്സൊ സുറിയാനിസഭ വകയായി 1100-ാമാണ്ടു് സ്ലീബാപ്പെരുനാളിൽ ആണു് "അബ്ദേദസ്ലീബൊ" എന്ന ഈ മിഷ്യനറി സമൂഹം സ്ഥാപിതമായതു്. ഇതിനെ 31 വർഷം കാത്തുരക്ഷിച്ച സർവശക്തനായ കരുണയുള്ള ദൈവത്തെ ആദ്യമായി സ്തോത്രം ചെയ്യുന്നു. കഴിഞ്ഞ കൊല്ലത്തെ വാർഷികോൽസവം സ്ലീബാപ്പെരുനാളിൽ പഴഞ്ഞിപ്പള്ളിയിൽവച്ചു് ആ പള്ളിയുടെ ചെലവിൽ സമൂഹാദ്ധ്യക്ഷന്റെ അദ്ധ്യക്ഷതയിലാണു കൊണ്ടാടിയതു്. പ്രത്യേക പ്രാർത്ഥനയും വേദപുസ്തകവായനയും "ഭുവിലശേഷം" എന്ന പാട്ടും റിപ്പോർട്ടുവായനയും കഴിഞ്ഞു് വികാരി അബ്രഹാം കത്തനാർ, റിട്ടയാർഡ് ഹൈക്കോർട്ടു ജഡ്ജി കടവിൽ പൌലോസ് ബി. ഏ. ബി. എൽ, ഡോക്ടർ ചാക്കോ ജോർജ്ജ്, സുപ്രീംകോടതി വക്കീൽ എം. ഏബ്രഹാം, പോൾവറുഗീസ് ബി. ഏ. ബി. ഡി. എന്നിവർ ഭംഗിയായി പ്രസംഗിച്ചു. ഒടുവിൽ ബാൻറുമേളത്തോടുകൂടിയ ഒരു വമ്പിച്ച ഘോഷയാത്രയും ഉണ്ടായിരുന്നു. സമൂഹാംഗങ്ങൾക്കു മാത്രമുള്ള മൂന്നു ദിവസത്തെ ധ്യാനവും ക്ളാസ്സുകളും കഴിഞ്ഞു് സുവിശേഷകന്മാർ അവരവരുടെ പ്രദേശങ്ങളിലേക്കു പോയി തീഷ്ണതയോടെ സുവിശേഷജോലിയിൽ ഏർപ്പെട്ടിരുന്നു. വലിയനോമ്പിന്റെ ആരംഭത്തിൽ പതിവുള്ള അഞ്ചുദിവസത്തെ ധ്യാനവും ഇംഗ്ലീഷ്, സുറിയാനി, വേദജ്ഞാനം എന്നീ വിഷയങ്ങളിലുള്ള പരീക്ഷയും കർമ്മേൽ ദയറായിൽവെച്ചു് നടത്തപ്പെട്ടു.

പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രോഗ്രാം അനുസരിച്ചു് ഞങ്ങളുടെ "സന്തോഷവും കിരീടവു"മായ പ്രിയപ്പെട്ട പുതുക്രിസ്ത്യാനി സംഘങ്ങളെ കണ്ടു് പതിവുപോലെ ഉപദേശം കൊടുത്തു് ഉണർത്തുകയും, വിധവകൾക്കും കുരുടർക്കും അനാഥർക്കും ഓരോ കോടിവസ്ത്രം കൊടുക്കുകയും ചെയ്യുന്നതിനു വേനൽക്കു എല്ലാ വേല സ്ഥലങ്ങളിലേക്കുമുള്ള സുവിശേഷയാത്ര വിജയകരമായി നടന്നു. ഇൻഡ്യയിൽ ഇതുവരെ സമൂഹം 19,803 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ടു്. ഇക്കൊല്ലം 212 പേരാണു് ചേർന്നിട്ടുള്ളതു്. പുതുക്രിസ്ത്യൻ സ്കൂൾ കുട്ടികൾ ആയിരത്തിലധികമുണ്ടു്. ഇംഗ്ലീഷ് സ്കൂളുകളിൽ പഠിക്കുന്നവർക്കു ഞങ്ങൾ സഹായധനം കൊടുക്കുന്നു. ഞങ്ങൾ ചെന്നു് വേലചെയ്യണമെന്നു് ആഗ്രഹിക്കുന്ന ഇടവകക്കാർ ആ വിവരം ഞങ്ങളെ അറിയിക്കേണ്ടതാണു്.

1121 കന്നിയിൽ മേൽപ്പാടത്തുവെച്ചു നടന്ന നമ്മുടെ വാർഷികോൽസവത്തിൽ ബോംബെയിൽനിന്നു വന്ന മിസ്സസ്സ് അച്ചാമ്മജോൺമത്തായി ബി. എ. ഇംഗ്ലീഷിൽ ചെയ്ത രസകരമായ പ്രഭാഷണത്തിൽ നമ്മുടെ ഇടവകകൾ നന്നാകണമെങ്കിൽ പട്ടക്കാർ നന്നാകണമെന്നു പ്രസ്താവിക്കുകയുണ്ടായി. വിശുദ്ധ പൌലോസ്ശ്ലീഹാ കല്പിക്കുന്നതുപോലെ പട്ടക്കാരൻ ഭക്തനും, ഉപദേശിപ്പാൻ സമർത്ഥനും, കലഹിക്കാത്തവനും, ദ്രവ്യാഗ്രഹം ഇല്ലാത്തവനും, ലജ്ജിപ്പാൻ സംഗതിയില്ലാത്ത വേലക്കാരനും, ദൈവത്തിനു കൊള്ളാവുന്നവനും ആയിരിക്കണം. ദിവസേന ശരിയ്ക്കു പ്രാർത്ഥിക്കുന്നവനും വേദപുസ്തകം വായിക്കുന്നവനും ആയിരിക്കണം. സാധുക്കളുടെ ആത്മികദിഷ്ടതികൾ നടത്തിക്കൊടുപ്പാൻ താല്പര്യവും ചുമതലാബോധവും ഇല്ലാത്ത ഇടയന്മാർ ഉണ്ടാകുമ്പോഴാണു് സഭയ്ക്കു നാശം സംഭവിക്കുന്നതു്. "യഹോവാ ആയ കർത്താവ് അരുളിച്ചെയ്യുന്നു, അയ്യോ കഷ്ടം! ആടുകളെ അല്ലയോ ഇടയന്മാർ മേയിക്കേണ്ടതു്? നിങ്ങൾ മേദസ്സു തിന്നുകയും ആട്ടുരോമം ഉടുക്കയും തടിച്ചിരിക്കുന്നവയെ അറുക്കയും ചെയ്യുന്നു. ആടുകളെ നിങ്ങൾ മേയിക്കുന്നില്ലതാനും. നിങ്ങൾ ബലഹീനമായതിനെ ശക്തിപ്പെടുത്തുകയോ ദീനംപിടിച്ചതിനെ ചികിൽസിക്കയോ ഒടിഞ്ഞതിനെ മുറിവുകെട്ടുകയോ ചിതറിപ്പോയതിനെ തിരിച്ചു വരുത്തുകയോ കാണാതെപോയതിനെ അന്വേഷിക്കയോ ചെയ്യാതെ കഠിനതയോടും ക്രൂരതയോടുംകൂടെ അവയെ ഭരിച്ചിരിക്കുന്നു. ഇടയൻ ഇല്ലായ്കകൊണ്ടു അവ ചിതറിപ്പോയി". പട്ടക്കാർ വലിയ പ്രതിഫലേച്ഛകൂടാതെ ആത്മികവും ലൌകികവുമായ സേവനം ചെയ്യേണ്ടതാണു്. കൊല്ലത്തിൽ ഒരിക്കലെങ്കിലും പാവപ്പെട്ട പുതുക്രിസ്ത്യാനികളുടെ ഭവനങ്ങൾ സന്ദർശിച്ചു് പ്രാർത്ഥന നടത്തേണ്ടിയിരിക്കുന്നു. ഇതു അന്തസ്സിനു കുറവാണെന്നു് ആരും കരുതരുതു്. ധനികന്റെ വീട്ടിൽമാത്രം കയറിയാൽ പോരാ. ക്ഷണിക്കപ്പെടാതെതന്നെ മെത്രാൻ കൊല്ലത്തിൽ ഒ

രിക്കൽ തന്റെ ഇടവകകളെ സന്ദർശിക്കേണ്ടതു ആവശ്യമായിരിക്കുന്നതുപോലെ വികാരി ക്ഷണിക്കപ്പെടാതെ കൊല്ലത്തിൽ ഒരിക്കലെങ്കിലും എല്ലാ ഭവനങ്ങളും സന്ദർശിക്കേണ്ടതാണ്. ബാലികാ ബാലന്മാർക്കായി സണ്ടേസ്ക്കൂൾ നടത്തുകയും പുറജാതിക്കാരെ കർത്താവിലേക്ക ആദായപ്പെടുത്തുവാൻ ഉത്സാഹിക്കയും വേണം.

മലബാർ ഭദ്രാസന ഇടവകയുടെ മെത്രാനായ ഞാൻ മൂന്നുമാസക്കാലത്തേക്ക മലബാറിലും തെക്കെ കാനറായിലും ക്രൂർഗിലും സഞ്ചരിച്ചു. കോഴിക്കോട്ടുവച്ചു ഭദ്രാസനയോഗവും പട്ടക്കാർക്ക ധ്യാനവും നടത്തി. കാനറായിൽ ഇച്ചിലമ്പാടിയിലും ക്രൂർഗിൽ ഹെഗ്ളായിലും പുതിയ പള്ളികൾ സ്ഥാപിക്കയും സിദാപുരത്തു വിശുദ്ധ കുർബാന അർപ്പിക്കയും ചെയ്തു. ഇത്തവണയും ബ്രഹ്മവാറിൽ വിശുദ്ധ കന്യകമറിയാമിന്റെ പെരുന്നാളിൽ സംബന്ധിച്ചു. ഈ സഞ്ചാരത്തിൽ പുറജാതിക്കാരിൽ ചിലരുടെ മാമോദീസായും നടന്നു.

കൊല്ലം ചെങ്കോട്ട തീവണ്ടിപ്പാതയ്ക്ക തെക്കുംതിരുവനന്തപുരത്തിനുവടക്കുമായി നമുക്ക മുപ്പതോളം പള്ളികളുണ്ട്. എന്നാൽ നാലഞ്ചു പട്ടക്കാരെയുള്ളു. അതിനാൽ ഒന്നും രണ്ടും മാസം കൂടുമ്പോൾ ഒരിക്കൽ മാത്രമേ പല പള്ളികളിലും വിശുദ്ധ കുർബാന നടക്കുന്നുള്ളു. നോട്ടമില്ലാത്തതുകൊണ്ടു നവീകരണത്തിലേക്കും പെന്തിക്കോസ്റ്റിലേക്കും ആളുകൾ പോകുന്നു. മാലാകമാരുടെ ആഹാരം ഭക്ഷിച്ചിരുന്നവർ കേവലം തവിടു മോഹിച്ചുപോകുന്നതു എത്ര കഷ്ടം! "ഒരു ഭാഗം ജനങ്ങൾ നമ്മുടെ സഭയ്ക്കു ദിവസേന നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതായി അന്വേഷിക്കുന്നവർക്ക് അറിയാൻ കഴിയു"മെന്നു കൊല്ലം ഭദ്രാസന വനിതാസമാജം ജനറൽ സെക്രട്ടറി കെ. കോശി പറയുന്നു. പരീക്ഷ പാസായ ഭക്തന്മാരായ യുവാക്കന്മാരെ തേടിപ്പിടിച്ച് വൈദിക പരിശീലനം കൊടുത്തു പട്ടക്കാരാക്കി വിടേണ്ടിയിരിക്കുന്നു. ഇടയ്ക്ക പ്രസംഗയോഗങ്ങളും അങ്ങുമിങ്ങു നടത്തണം. വിപുലമായ ഈ പ്രദേശങ്ങളിൽ താമസിക്കുന്ന ആയിരക്കണക്കിനുള്ള സ്വജനങ്ങളുടെ മേൽനോട്ടം പററാതെ അവരെ നഷ്ടപ്പെടുത്തിനാം വടക്കെ ഇന്ത്യയിലേക്ക മിഷനറി പ്രവർത്തനത്തിനു പോകുന്നതു എങ്ങനെ? കൊല്ലം സഹായമെത്രാൻ മാർ മാത്യൂസ് ക്രൂറിലോസ് തിരുമേനിയുടെ ശ്രദ്ധ സഭയുടെ തെക്കെ അററത്തേക്ക പതിഞ്ഞിരിക്കുന്നതു സന്തോഷാവഹംതന്നെ.

കോട്ടയം പീസ്ലീഗുകാരുടെ ഉപവാസത്താലും പരിശ്രമത്താലും ഇരുഭാഗത്തെ പതിനാറു മേല്പട്ടക്കാർ പഴയ സിമ്മനാരി മദ്ബഹായിൽ കയറി മൗനമായി പ്രാർത്ഥിച്ചു യോജിക്കണമെന്നും സമുദായക്കേസ് രാജികൊടുക്കണമെന്നും തീരുമാനം ഉണ്ടായിട്ടുണ്ട്. എന്നാൽ അതു നടപ്പിൽ വരുത്തുന്നതിനു പാത്രിയർക്കീസ് ഭാഗക്കാർ തടസ്സം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. വാസ്തവത്തിൽ പാത്രിയർക്കീസ് ബാവായ്ക്കും മാർ യൂലിയോസ് മെത്രാനും സഭ യോജിക്കുന്നതിനു തീരെ മനസ്സില്ല. മലങ്കരസഭ തമ്മിൽതല്ലി നശിച്ചാൽ അവർക്കെന്താണ്? അവർ അധികാരത്തിനു വിലപേശുകയാണ്. "രണ്ടു വിധവകൾ ശേഷിച്ചാലും മതി, അവരെ ഞങ്ങൾ ഭരിച്ചുകൊള്ളാം" എന്നാണ് അവർ പറയുന്നത്. അവരെ താങ്ങുവാൻ ഇവിടെ ചുരുക്കം ചിലരുണ്ടുതാനും. മാർ യൂലിയോസ് മെത്രാൻ മരിച്ചാൽ അല്ലാതെ മലങ്കരയിൽ സമാധാനം ഉണ്ടാകയില്ലെന്നു പരിശുദ്ധ കാതോലിക്കാബാവാ അദ്ദേഹത്തോടു നേരിട്ടു പറഞ്ഞിട്ടുണ്ട്. "അധികാരേച്ഛപോലെ സഭയെ ദ്രോഹിക്കുന്നതായി മറെറാന്നില്ല" എന്നു പൊൻനാവുകാരൻ മാർ ഈവാനിയോസ് പറഞ്ഞിരിക്കുന്നതു എത്രവാസ്തവമാണ്! പാത്രിയർക്കീസിന്റെ കല്പനയിൽ കോടതി കയറി നാം നശിക്കാതിരിപ്പാൻ വ്യവഹാരം നിർത്തിവയ്ക്കണമെന്നുള്ള ഒരു കാര്യം മാത്രം ആദരണീയമായിട്ടുണ്ട്. മററുകാര്യങ്ങളെല്ലാം മലങ്കരസഭയ്ക്കു ദൂഷ്യവും, അബദ്ധവും തന്നെ. പാത്രിയർക്കീസിനു "തെററില്ലാവര"മില്ലല്ലോ. സമാധാനവിരോധികളെ തട്ടിമാററുവാനുള്ള ചങ്കുറപ്പ്, ശേഷം പാത്രിയർക്കീസ് ഭാഗക്കാർക്ക ഉണ്ടാകണം. പാത്രിയർക്കീസ് ഭാഗത്തെ അഞ്ചു മെത്രാന്മാരും ജനങ്ങളും ചുണയോടെ കാതോലിക്കാബാവായെ സ്വീകരിച്ചു യോജിപ്പു നടത്തുകയും വടക്കൻ പള്ളികളിലേക്ക എതിരേൽക്കുകയും ചെയ്യണം. ഇതു മാത്രമാണ് സമാധാനത്തിനുള്ള ഏക മാർഗ്ഗം. "May God look on it an judge" സമാധാനത്തിന്റെ ദൈവം അനുഗ്രഹിക്കട്ടെ.

ഞങ്ങളുടെ ഭക്ഷണച്ചെലവു അതാതു ഇടവകക്കാർ വഹിക്കയത്രെ ചെയ്യുന്നത്. പ്രാർത്ഥനാമൂലമോ, ധനംമൂലമോ, അല്പമായോ അധികമായോ ഞങ്ങളെ സഹായിച്ചിട്ടുള്ള സർവ്വരേയും ഞങ്ങൾ ഹൃദയപൂർവ്വം അഭിനന്ദിക്കയും, അവരെയും അവരിൽ നിന്നു കർത്താവിൽ നിദ്രപ്രാപിച്ചവരെയും വിശുദ്ധ കുർബാനയിൽ ഓർക്കുകയും ചെയ്യുന്നു. മുളന്തുരുത്തി തവാലിലേക്ക സാമൂഹ്യാദ്ധ്യക്ഷന്റെ മേ

(ശേഷം 24-ാം പേജിൽ)

# 'പിണങ്ങി കുടുംബം വിട്ടിറങ്ങുന്നവർ മാതാപിതാക്കളെ നിന്ദിക്കുക സാധാരണ'തന്നെ

### മാതൃസഭ ഏതു്?—റോമാസഭ നാട്ടിയിരിക്കുന്ന നാലു ചൂണ്ടുപലകകൾ.

## റീത്തുകാർക്കു് ഒരു മറുപടി

(ഫാദർ കെ. പി. പൗലൂസ് ബി. ഡി. കല്ലറയ്ക്കൽപ്പറമ്പിൽ, പെരുമ്പാവൂർ)

[ഇപ്പോൾ യശഃശരീരനായിത്തീർന്നിട്ടുള്ള ബ. പൗലൂസ് അച്ചൻ കഴിഞ്ഞ ഏപ്രിൽലക്കം മാസികയിൽ അദ്ദേഹത്തിന്റെ ലേഖനത്തിന്റെ പ്രാരംഭം മാത്രമാണല്ലോ എഴുതിയിരുന്നതു്. ബാക്കി കൂടെക്കൂടി അദ്ദേഹം എഴുതിയിട്ടുള്ളതായി അദ്ദേഹത്തിന്റെ ശവസംസ്കാരശുശ്രൂഷയിൽ സംബന്ധിക്കാൻ വളയൻചിറങ്ങരെ എത്തിയ ഞങ്ങളുടെ പ്രതിനിധിയുടെ അന്വേഷണത്തിൽനിന്നും മനസ്സിലായി. അതു കണ്ടെടുത്തു് അയച്ചുതരണമെന്നു ഞങ്ങൾ അദ്ദേഹത്തിന്റെ സഹോദരപുത്രൻ ഫാദർ കെ. കെ. മാത്യു എം. എസ്സി. യുടെ പേർക്കു് എഴുതുകയും ഫാദർ മാത്യുവും സഹോദരങ്ങളുംകൂടി ബ. പൗലൂസ് അച്ചന്റെ പുസ്തകസഞ്ചയത്തിൽ പ്രത്യേകം തപ്പുകയും ഈ ലേഖനം കണ്ടുകിട്ടുകയും ചെയ്തു. ബ. പൗലൂസ് അച്ചൻ ഒടുവിൽ എഴുതിയ ലേഖനമത്രേ ഇതു്. ഇതു വായിക്കുമ്പോൾ മരണശേഷവും അദ്ദേഹം നമ്മോടു സംസാരിക്കുന്നുവോ എന്നു തോന്നിപ്പോകുന്നു. അദ്ദേഹത്തെക്കുറിച്ചുള്ള പാവനസ്മരണകളോടുകൂടി അദ്ദേഹത്തിന്റെ ഈ ലേഖനം ഞങ്ങൾ പ്രസിദ്ധീകരിച്ചുകൊള്ളുന്നു. അദ്ദേഹം ആരംഭിച്ച ഈ മറുപടി തുടർന്നു് എഴുതാനുള്ള ഭാരം ഫാദർ കെ. ജി. തോമസ്, ആലപ്പുഴ ഏറ്റെടുത്തിട്ടുണ്ടു് എന്ന വസ്തുതയും ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളട്ടെ. — പത്രാധിപർ.]

ഇവർ("സത്യസഭാകാഹളം")വിമർശനത്തിനു് ആദ്യമായി എടുത്തിരിക്കുന്നതു് കല്പന മൂന്നാം പാരായിലെ ഒരു പ്രസ്താവനയാണു്. പരിശുദ്ധ ബാവാതിരുമേനിയുടെ കല്പനയിലെ വാചകത്തിന്മേൽ അനധികൃതമായി ശസ്ത്രക്രിയ നടത്തി മുമ്പുള്ള പദങ്ങൾ എടുത്തു് പിമ്പാക്കിയും, പിമ്പുള്ളവ എടുത്തു് ഇടയ്ക്കാക്കിയും, ഇടയ്ക്കുള്ളവ എടുത്തു് മുമ്പാക്കിയും, വാചകത്തിന്റെ ഘടന തോന്നിയപോലെ ഭേദപ്പെടുത്തിയും, വാചകം രൂപഭേദപ്പെടുത്തി ഉദ്ധരിച്ചുകൊണ്ടാണു് ഇവർ വിമർശനത്തിനു് ഇറങ്ങിയിരിക്കുന്നതു്. വാചകത്തിനു് ഇങ്ങനെ ഒരു കൃത്രിമരൂപം ഇവർ അനധികൃതമായി നൽകിയിട്ടുണ്ടെന്നുള്ള വസ്തുത മറച്ചു്, കല്പനയിലെ വാചകം വള്ളിപുള്ളിവിസർഗ്ഗാദികൾക്കുപോലും ഈഷൽഭേദം കൂടാതെയാണു് ഉദ്ധരിച്ചിരിക്കുന്നതു് എന്നു പരമാർത്ഥികളായ വായനക്കാരെ ധരിപ്പിക്കുന്നതിനും ഉത്തമവിശ്വാസപ്പെടുത്തുന്നതിനുമായി ആദിയിലും അവസാനത്തിലും പൂർണ്ണ ഉദ്ധരണിചിഹ്നംകൂടെ ചേർത്തു പ്രസിദ്ധപ്പെടുത്തുവാൻ തക്കവണ്ണം റീത്തുകാരുടെ ഔദ്യോഗിക നാവും അതിന്റെ പ്രവർത്തകരും എഴുത്തുകാരും അധഃപതിച്ചുകാണുന്നതു് അതിദയനീയം തന്നെ എന്നു് ആദ്യമായി പറഞ്ഞുകൊള്ളട്ടെ.

ദ്രവ്യസ്നേഹവും ജഡമോഹവുംനിമിത്തം വിശ്വാസവിപരീതങ്ങളിലേക്കും മറ്റുമതങ്ങളിലേക്കും പോകുന്നു എന്നു പൊതുവായി പ്രസ്താവിച്ചിരിക്കുന്നതു്, റോമൻസഭയിൽ ചേരുന്നതിനെപ്പറ്റിയാണെന്നത്രേ "കാഹള"ത്തിന്റെ പരാതി. "വിശ്വാസവിപരീതങ്ങളിലേക്കും മറ്റു മതങ്ങളിലേക്കും" എന്നു പറയുമ്പോൾ റോമൻസഭയിലേക്കു് എന്നാണു് അർത്ഥമാക്കുന്നതെന്നു് അവർ സ്വയം ധരിച്ചതു് സാമാന്യം രസാവഹമായിരിക്കുന്നു. കല്പനയിൽ റോമാക്കാരെയൊ റീത്തുകാരെയൊ പറ്റി എന്തെങ്കിലും വിവക്ഷയുണ്ടാകുന്നതു് ഈ പാരഗ്രാഫ് കഴിഞ്ഞു വരുന്ന മറ്റൊരു പുതിയ പാരഗ്രാഫിലാണു്. ആ പുതിയ പാര ആരംഭിക്കുന്നതു തന്നെയും അതിൽ ഒരു പുതിയ വിഷയത്തെപ്പറ്റിയുള്ള പ്രതിപാദനം ആരംഭിക്കുകയാണെന്നു് ഏവനും സുവ്യക്തമായിരിക്കത്തക്കവിധം "ഇപ്പോൾ റോമാസഭയിൽ റീത്തുകാർ എന്നൊരു കൂട്ടർ ഉണ്ടായിട്ടുണ്ടു്" എന്ന ഒരു മുഖവുരയോടുകൂടിയാണു്. അതിനാൽ അവരെ സംബന്ധിച്ചു് അതുവരെ പ്രതിപാദനമുണ്ടായിട്ടില്ല, അതു് ആരംഭിക്കുവാൻ പോകുന്നതേയുള്ളു എന്നു് ഏത്രയും സ്പഷ്ടമാണു്. ഇങ്ങനെയിരിക്കെ, വിശ്വാസവിപരീതങ്ങളിലേക്കും മറ്റു മതങ്ങളി

ലേക്കും പോകുന്ന എന്നു് അതിനു മുമ്പുള്ള ഒരു പാരായിൽ പ്രസ്താവിച്ചിരിക്കുന്നതു് തങ്ങളെപ്പററിയാണെന്നു ധരിച്ചു് അതിനെ തങ്ങളുടെ മേൽനിന്നും തട്ടിനീക്കിക്കളവാൻ റീത്തുകാർ ആവേശംകൊള്ളുന്നതു കാണുമ്പോൾ ഓർമ്മയിൽ വരുന്നതു്, ഒരു വ്യക്തിയേയും പ്രത്യേകം പറയാതെ, "കോഴികട്ടവന്റെ തലയിൽ പപ്പു്" എന്ന ശബ്ദം ശ്രവിച്ച മാത്രയിൽ ആരും കാണുംമുമ്പെ തന്റെ തലയിൽ തപ്പി പപ്പു് തൂത്തുകളയാൻ പരിശ്രമിച്ച കോഴിക്കള്ളന്റെ കഥയാണു്.

ഏതായാലും ദ്രവ്യാഗ്രഹം മുഖേനയും ജഡമോഹം മുഖേനയുമല്ല റോമൻസഭയിലേക്കു് ആകർഷിക്കപ്പെടുന്നതു് എന്നു പറയുവാൻ 'കാഹളം' ധൈര്യപ്പെടുന്നില്ല. എന്നാൽ അതേസമയം തന്നെ, "മുന്നമേ ദൈവത്തിന്റെ രാജ്യത്തേയും നീതിയേയും അന്വേഷിക്കുക, എന്നാൽ അതോടുകൂടെ നിങ്ങൾക്കു് ആവശ്യമുള്ളതെല്ലാം ലഭിക്കും എന്നു കർത്താവു് വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലൊ. തദനുസരണം ദൈവത്തേയും നീതിയേയും അന്വേഷിച്ചു് കത്തോലിക്കാസഭയിൽ ചേരുന്നവർക്കു് നാനാവിധത്തിലുള്ള ഐശ്വര്യവും അഭിവൃദ്ധിയും ഉണ്ടാകുന്നതിൽ അത്ഭുതപ്പെടുവാനില്ല" എന്നു സമ്മതിച്ചു പറഞ്ഞു് അവരുടെ സാമ്പത്തികനിലയിൽ വന്ന മാററത്തിനു് ഓരോ കാരണം പറഞ്ഞു് അതിനെ നീതീകരിക്കുവാൻ പരിശ്രമിക്കുകയും ചെയ്യുന്നു. അതായതു റീത്തിൽ ചേരുന്നവരുടെ സാമ്പത്തിക നിലയിൽ മാററമുണ്ടാകുന്നു എന്നുള്ള വസ്തുത അവർ സമ്മതിക്കുന്നുണ്ടു്. എങ്ങനെയാണു് ആ മാററമുണ്ടാകുന്നതു് എന്നുള്ളതിൽ മാത്രമേ തർക്കമുള്ളു.

ഇതിന്റെ യാഥാർത്ഥ്യം വ്യക്തമാക്കുന്നതിനു പ്രയാസമില്ല. റീത്തിൽ ചേർന്ന പലക്കും, തങ്ങൾ മാതൃസഭയിലേക്കു തിരിച്ചുപോയാൽ മാത്രമേ ഈ പണം തിരികെ ആവശ്യപ്പെടുകയുള്ളു എന്ന കരാറിൽ ആയിരം, രണ്ടായിരം, മൂവായിരം ഇങ്ങനെ ഓരോ തുകകൾ ആളും തരവും അനുസരിച്ചു് അവരുടെ വസ്തുവകകൾ ചാർജ്ജാക്കിക്കൊണ്ടും മററും കൊടുത്തിരിക്കുന്നതു് അനിഷേദ്ധ്യങ്ങളായ തെളിവുകളാണല്ലൊ. ഇവിടെ ഞങ്ങളുടെ പള്ളിയിൽ (വെങ്ങോല മാർത്തോമ്മൻ ചെറിയപള്ളിയിൽ—പ.) ആലുവായിലെ മാർ ഗ്രീഗോറിയോസ് മെത്രാച്ചനും സഹചാരികളും ചേർന്നു കൈയേററം നടത്തിയതിനെ തുടർന്നു കേസ് നടന്നുകൊണ്ടിരിക്കുമ്പോൾ തിരുവല്ലാ രൂപതയുടെ പരേതനായ മാർ സേവേറിയോസ് മെത്രാച്ചൻ അദ്ദേഹത്തിന്റെ ഒരു പട്ടക്കാരൻ മുഖേന ഇവിടെ സമീപമുള്ള ഒരാളെ പലതവണ എന്റെ അടുക്കൽ അയച്ചു് ഈ പള്ളി സംബന്ധിച്ചു് കേസിൽ കിടന്നു പ്രയാസപ്പെടേണ്ട; കത്തീഡ്റൽ പോലെ മനോഹരമായ ഒരു പള്ളി പണിയിച്ചുതരാമെന്നു മാത്രമല്ല, നല്ല ശമ്പളവും തരാമെന്നു പറയിച്ചതു് ഇവരുടെ പരിപാടിയുടെ യഥാർത്ഥ ചിത്രം നൽകുന്നുണ്ടു്. ഇവർക്കു് എടുത്തുകാണിച്ചു് ആകർഷിക്കുവാനുള്ളതു് അവരുടെ വിശ്വാസത്തിന്റെ വിശേഷതയോ, മോക്ഷപ്രാപ്തിയുടെ സാദ്ധ്യതയോ, ആദ്ധ്യാത്മികമായ മറേറതെങ്കിലുമോ അല്ല, കേവലം ലൗകികമായ മാമോന്റെ പ്രസാദത്തേയും പ്രതാപത്തേയും ധനാഗമമാർഗ്ഗത്തേയും മാത്രമാണു്. ഇതോ ക്രിസ്തുവിന്റെ സഭയിലേക്കു് ദൈവമഹത്വത്തിനായി മനുഷ്യരെ ആകർഷിക്കുന്നവിധം? ഇതു് ഒരു ചോദ്യചിഹ്നമായി അങ്ങനെ നിൽക്കട്ടെ.

അടുത്തതായി 'കാഹളം' പറയുന്നതു്: ക്രിസ്തു പല സഭകൾ—വിഭിന്നസഭകളായിട്ടുള്ളവ, സ്ഥാപിച്ചിട്ടില്ല. സത്യവിശ്വാസം പാലിക്കുന്നതിനു് ആ സഭകളെ വിട്ടു് ഏകമാതൃസഭയിൽ ചേരാതെ നിവൃത്തിയില്ല എന്നും മററുമാണു്. ഈ പ്രസ്താവനയനുസരിച്ചു് ക്രിസ്തു സ്ഥാപിച്ച സത്യവിശ്വാസം പാലിക്കുന്ന ആ മാതൃസഭ ഏതാണെന്നു കണ്ടുപിടിച്ചു് അതിൽ നിൽക്കേണ്ടതു് ആത്മരക്ഷാർത്ഥികളായ ഏവരുടെയും സർവ്വപ്രധാനമായ കർത്തവ്യമാണെന്നുള്ളതിൽ തെല്ലും സംശയമില്ലല്ലൊ. അതിനാൽ ആദ്യം പ്രേഷകറോമൻപട്ടക്കാർ, മേൽപ്പട്ടക്കാർ ആദിയായവരുടെ ചില ഔദ്യോഗികപ്രസ്താവനകളുടെയും പ്രചരണങ്ങളുടെയും വെളിച്ചത്തിൽ പോലും ക്രിസ്തു സ്ഥാപിച്ച....................മാതൃസഭ റോമൻസഭയോ ഓർത്തഡോക്സ് സഭയോ ഏതു് എന്നു പരിശോധിച്ചു നോക്കാം. ഓർത്തഡോക്സ് സുറിയാനിസഭയാണു് മാതൃസഭയെന്നു് റോമൻ പ്രസിദ്ധീകരണങ്ങളെത്തന്നെ ആധാരമാക്കി 1953 ആഗസ്റ്റിലെ "മലങ്കരസഭ"യിൽ തെളിയിച്ചു കഴിഞ്ഞിട്ടുള്ളതാണു്, എങ്കിലും വായനക്കാരുടെ സൗകര്യമത്തെ പ്രതി പ്രസക്തഭാഗങ്ങൾ ഇവിടെ വീണ്ടും പരിശോധിക്കുന്നതു് ആവശ്യമായി കരുതുന്നു.

A. ഓർത്തഡോക്സ് സഭയുടെ പട്ടത്വം അപ്പോസ്തോലിക പിന്തുടർച്ച (apostolic succession) പരിപൂർണ്ണതയുള്ളതാണു്, യാതൊരുവിധ കുറവും ന്യൂനതയും ഉള്ളതല്ല എന്നു് റോമൻസഭ വ്യക്തമായി സമ്മതിച്ചു് പറയുകയും ഉപദേശിക്കുകയും തദനുസരണം പ്രവർത്തിച്ചു് കാണിച്ചു് പഠിപ്പിക്കുകയും ചെയ്യുന്നു.

റോമൻ വൈദികൻ എഴുതി ആ സഭയിലെ ഒരു മേൽപ്പട്ടക്കാരനായ മാർ സേവേറിയോസ് തിരുമേനിയുടെ ശ്രേഷ്ഠാനുമതിയോടെ അവരുടെ പ്രസ്സിൽ അച്ചടിച്ച് പ്രസിദ്ധം ചെയ്തിരിക്കുന്ന ഒരു പുസ്തകത്തിൽ ഓർത്തഡോക്സ് സഭയുടെ പട്ടത്വത്തെ സംബന്ധിച്ച് പറയുന്നതു കാൺക. "റോമിൽനിന്നും നടത്തിയ അന്വേഷണങ്ങളുടെ ഫലമായി മെത്രാൻ (ഓർത്തഡോക്സ്–ലേ) കക്ഷിയുടെ പട്ടത്വം സാധുവാണെന്ന് ബോധപ്പെട്ടുകയും തന്മൂലം പ്രസ്തുത കക്ഷിയിൽപെട്ട മെത്രാന്മാരെ (മാർ ഈവാനിയോസ്, മാർ തേയോഫീലോസ്–ലേ) ഭരണാധികാരത്തോടുകൂടെതന്നെ അന്ത്യോക്യൻ റീത്തിൽ കത്തോലിക്കരായി സ്വീകരിക്കാമെന്നും........റോമിൽനിന്നും കത്തയച്ചുകൊടുത്തു." "അങ്ങനെ കൊല്ലം മെത്രാസന അരമനചാപ്പലിൽവച്ച് 1930 സെപ്റ്റംബർ 20-ാംനു ശനിയാഴ്ച ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും മാർ തേയോഫീലോസ് മെത്രാനും ഡാക്ടർ ബെൻസിഗർ തിരുമേനിയുടെ മുമ്പാകെ സത്യപ്രതിജ്ഞ ചെയ്തു് കത്തോലിക്കാ സഭയോടു പുനരൈക്യപ്പെട്ടു്" (കേരളത്തിലെ ക്രൈസ്തവസഭകൾ. പേജ് 149, 152) 1930 സെപ്റ്റംബർ 20—ാം തീയതി നടന്ന ഈ സംഭവത്തെപ്പറ്റി റോമൻ ഔദ്യോഗിക നാവായ 'സത്യനാദം' 1930 സെപ്റ്റംബർ 28-ാം തീയതി പ്രസിദ്ധം ചെയ്തിരിക്കുന്നതും കാൺക. "പ്രസ്തുത മെത്രാന്മാർ അപ്പോസ്തോലികമായ കൈവെപ്പുള്ളവരാകയാൽ അവർ കത്തോലിക്കാ വിശ്വാസസത്യങ്ങളെ അംഗീകരിക്കുന്നതായി പ്രതിജ്ഞ ചെയ്യേണ്ട ആവശ്യമേ ഉള്ളുവല്ലോ." ഇതേപ്പറ്റി റോമൻ സഭയുടെ മറ്റൊരു നാവായ "കൽക്കട്ടാ ഹെറാൾഡ്,, എന്ന ഇംഗ്ലീഷു പത്രം 1934 മെയ് 22-ാം തീയതി ഇതു സംബന്ധിച്ച ഒരു ചോദ്യവും അതിൻെറ ഉത്തരവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആ ചോദ്യോത്തരങ്ങൾ മലയാളത്തിൽ ഇപ്രകാരമാണ്.

ചോ:—കത്തോലിക്കാ (റോമൻ—ലേ.) സഭയിലേക്ക് സ്വീകരിക്കപ്പെട്ട ഒരു യാക്കോബായ വൈദികൻ വീണ്ടും പട്ടമേൽക്കേണ്ട ആവശ്യമുണ്ടോ?

ഉ:—ഇല്ല, അദ്ദേഹത്തിൻെറ പട്ടത്വം യാക്കോബായ വൈദികനെന്ന നിലയിൽ സാധുത്വമുള്ളതായിരുന്നു എങ്കിൽ വീണ്ടും ആവശ്യമില്ല. അതിനാലാണ് അടുത്തകാലത്തു് യാക്കോബായരിൽനിന്നും പരിവർത്തനം ചെയ്ത മെത്രാന്മാരെയും പട്ടക്കാരെയും വീണ്ടും പട്ടംകെട്ടാഞ്ഞതു്. (Calcutta Herald 22 May 1934)

വികാരി ജനറാൾ റൈറ്റ് റെവറൻറ് മോൺ. വടശ്ശേരി എഴുതുകയും റോമാസഭയുടെ ശ്രേഷ്ഠാനുമതിയോടുകൂടി അവരുടെ പ്രേഷിത സംഘം പ്രസിദ്ധീകരിക്കുകയും ചെയ്തിരിക്കുന്നതു കാൺക, അതിപ്രകാരമാണ്. പട്ടത്വം ഉണ്ടോ ഇല്ലയോ എന്ന വാദപ്രതിവാദത്തിൽ ഒരു മദ്ധ്യസ്ഥ തീരുമാനം അതായതു്, "പട്ടത്വം ഉണ്ടു് എങ്കിലും അപൂർണ്ണമാണ്, ആ ന്യൂനതകൾ പരിഹരിക്കപ്പെട്ടമ്പോൾ മാത്രമേ അതു പൂർണ്ണവും സാധുവും ആകയുള്ളൂ എന്നോ, അഥവാ പട്ടത്വം സാധുവല്ല എങ്കിലും അതിൻെറ ഏതാനും കുറേ ഭാഗങ്ങൾ ഉണ്ടു് എന്നിപ്രകാരമോ ഇടമദ്ധ്യേയുള്ള ഒരു തീരുമാനം ശരിയായിരിക്കുകയില്ല. "എന്തുകൊണ്ടെന്നാൽ പട്ടത്വമുണ്ടെങ്കിൽ മുഴുവനും ഉണ്ടു്. ഇല്ലെങ്കിൽ ഒട്ടുമില്ല എന്നേ വരികയുള്ളൂ." (കത്തോലിക്കാ സഭയും യാക്കോബായ വാദങ്ങളും പുറം 369) മേൽപ്പറഞ്ഞിരിക്കുന്നവയുടെ വെളിച്ചത്തിൽ നോക്കുമ്പോൾ അസന്നിഗ്ദ്ധമായ ഭാഷയിലും ദൃഢമായ സ്വരത്തിലും ചെയ്തിരിക്കുന്ന ഈ പ്രസ്താവന ഓർത്തഡോക്സ് സുറിയാനിസഭയുടെ പട്ടത്വം (apostolic succession) യാതൊരു ന്യൂനതയുമില്ലാതെ എല്ലാവിധ നിറവുകളോടും കൂടെ നൂറു ശതമാനം പരിപൂർണ്ണമാണെന്നുള്ള പ്രഖ്യാപനമാണ്. ഓർത്തഡോക്സ് സഭയുടെ പട്ടത്വം പരിപൂർണ്ണമാണെന്നുള്ള ഈ പ്രസ്താവന മാതൃസഭയെ കണ്ടുപിടിക്കുന്നതിന് മാർഗ്ഗദർശനം നൽകുന്ന ഒരു ചൂണ്ടുപലകയായി അങ്ങനെ നിൽക്കട്ടെ.

B. ഓർത്തഡോക്സ് സുറിയാനി സഭക്കു ശീശ്മയാകട്ടെ പാഷണ്ഡതയാകട്ടെ ഇല്ല. അതായതു്, ഓർത്തഡോക്സ് സുറിയാനിസഭ പാവനമായ സത്യവിശ്വാസം പാലിക്കുന്ന വിശുദ്ധ സഭയായി സ്ഥിതിചെയ്യുന്നു എന്ന് 'തെററാവരമുള്ള റോമൻ സഭ സമ്മതിച്ച് പറയുന്നുണ്ടു്. ഒരു റോമൻ വൈദികൻ എഴുതിയതും ശ്രേഷ്ഠാനുമതിയോടു കൂടി അവരുടെ സഭയിൽനിന്നും 1946—ൽ പുറത്തിറങ്ങിയിട്ടുള്ളതുമായ ഒരു പ്രസിദ്ധീകരണത്തിൽ ചോദിക്കുന്നതു് ഒരു സഭയ്ക്ക് അപ്പോസ്തോലിക പിന്തുടർച്ചയുണ്ടെങ്കിൽ ആ സഭ അപ്പോസ്തോലന്മാർ സ്ഥാപിച്ച സഭയിൽ നിന്നും ശീശ്മയോ പാഷണ്ഡതയോ നിമിത്തം ഇതുവരെ വേർപെട്ടിട്ടില്ലെന്നു സ്പഷ്ടമല്ലേ എന്നാണ്. വീണ്ടും അ

തു് ഇങ്ങനെ തുടരുന്നു. "ശീശ്മയോ പാഷണ്ഡതയോ മൂലം സത്യസഭയിൽ നിന്നും വേർപെട്ട ഒരു സഭയ്ക്ക് അപ്പോസ്തോലിക പിന്തുടർച്ചയുണ്ടെന്നു പറയാവുന്നതല്ല........പാഷണ്ഡസഭകൾക്കും ശീശ്മസഭകൾക്കും അപ്പോസ്തോലികപിന്തുടർച്ച നഷ്ടപ്പെടുന്നു." (കത്തോലിക്കാസഭയും യാക്കോബായവാദങ്ങളും പുറം 471.) അപ്പോസ്തോലികപിന്തുടർച്ചയുള്ളിടത്തു് ശീശ്മയും പാഷണ്ഡതയും തീണ്ടുകപോലും ചെയ്യിട്ടില്ലെന്നു് കട്ടായമായും ഇതിൽ കൂടുതൽ ഖണ്ഡിതമായും ദൃഢമായ സ്വരത്തിലും പ്രസ്താവിക്കുവാനില്ലതന്നെ. അതിനാൽ ഓർത്തഡോക്സ് സുറിയാനിസഭയുടെ പട്ടത്വം നിരാക്ഷേപമെന്നും പരിപൂർണ്ണമെന്നും രേഖാമൂലവും പ്രവൃത്തിമൂലവും റോമാസഭ പ്രഖ്യാപിച്ചപ്പോൾ തന്നെ അതിനു യാതൊരുവിധ ശീശ്മയും പാഷണ്ഡതയും ഇല്ലെന്നു പ്രഖ്യാപിച്ചുകഴിഞ്ഞിട്ടുണ്ട്. ഓർത്തഡോക്സ് സുറിയാനിസഭയ്ക്കു വേദവിപരീതമാകട്ടെ, ശീശ്മയാകട്ടെഇല്ലെന്നുള്ള റോമൻസഭയുടെ അസന്നിഗ്ദ്ധമായ ഈ പ്രഖ്യാപനം മാതൃസഭ കണ്ടുപിടിക്കുന്നതിലേക്കു മാർഗ്ഗദർശനം നൽകുന്ന രണ്ടാമത്തെ ചൂണ്ടുപലകയായി നമ്മുടെ മുമ്പിൽ നിൽക്കട്ടെ.

C. ക്രിസ്തു സ്ഥാപിച്ചിട്ടുള്ള ആ ഏക വിശുദ്ധ സഭ ഓർത്തഡോക്സ് സഭയാണെന്നും മറ്റുള്ളവയെല്ലാം ശീശ്മസഭകളോ പാഷണ്ഡസഭകളോ ആണെന്നും റോമൻ ഔദ്യോഗിക പ്രസിദ്ധീകരണങ്ങൾ സാക്ഷിക്കുന്നു. ക്രിസ്തു ഒരു സഭ മാത്രമേ സ്ഥാപിച്ചുള്ളു എന്നും അതിനു മാത്രമേ ശീശ്മയും പാഷണ്ഡതയും ഇല്ലാതുള്ളു എന്നും അവർ സമ്മതിക്കുന്നുണ്ടു്. ശ്രേഷ്ഠാനുമതിയുള്ള അവരുടെ പ്രേഷിതസംഘം ശ്രേഷ്ഠാനുമതിയോടുകൂടി പ്രസിദ്ധീകരിച്ചു പറയുന്നതു കാണുക.

"ക്രിസ്തു ഒരു സഭ മാത്രമേ ലോകത്തിൽ........ നിവൃത്തിയില്ല." ഇതാണു് അവർ പഠിപ്പിക്കുന്നതു് (കത്തോലിക്കസഭയും........പേജ് 450) ക്രിസ്തു ഒരു സഭ മാത്രമേ ലോകത്തിൽ സ്ഥാപിച്ചിട്ടുള്ളു. ആ ഒരു സഭ മാത്രമേ ശീശ്മയും പാഷാണ്ഡതയും ഇല്ലാത്തതായിട്ടുള്ളു എന്നു് അവർ ഇവിടെ സംശയരഹിതമായും ഖണ്ഡിതമായും പഠിപ്പിച്ചിരിക്കുന്നു.

ഓർത്തഡോക്സ് സുറിയാനിസഭയ്ക്കു ശീശ്മയാകട്ടെ പാഷണ്ഡതയാകട്ടെ ഇല്ലെന്നുള്ള വസ്തുത എഴുതിയ റോമാസഭ തന്നെ നാട്ടിയിരിക്കുന്ന ചൂണ്ടുപലക മുൻപു നാം കണ്ടുകഴിഞ്ഞു. ശീശ്മയോ പാഷണ്ഡതയോ ഇല്ലാത്തതായി ക്രിസ്തു സ്ഥാപിച്ച സഭ ഏതോ അതു മാത്രമേയുള്ളു എന്നും മറ്റുള്ളവയെല്ലാം ശീശ്മസഭകളും പാഷണ്ഡസഭകളുമാണെന്നും ഇവിടെ അവർ ഖണ്ഡിതമായി പഠിപ്പിക്കയും ചെയ്യുന്നു. ആകയാൽ ക്രിസ്തു സ്ഥാപിച്ച ആ ഏകസഭ ഓർത്തഡോക്സ് സഭയാണെന്നു റോമാസഭ തന്നെ സാക്ഷീകരിച്ചിരിക്കുന്നു. ക്രിസ്തു സ്ഥാപിച്ച ആ ഏകസഭ ഓർത്തഡോക്സ് സഭയാണെന്നുള്ള റോമൻസഭയുടെ ഈ സാക്ഷ്യം മാതൃസഭയിലേക്കു നയിക്കുന്ന മൂന്നാമത്തെ ചൂണ്ടുപലകയായി നമ്മുടെ മുമ്പിൽ നിൽക്കട്ടെ.

D. ക്രിസ്തു സ്ഥാപിച്ച ഏകസഭ റോമൻസഭയല്ലെന്നു മേൽ കണ്ട റോമൻ ഉപദേശങ്ങളും പ്രസിദ്ധീകരണങ്ങളും മറ്റും സാക്ഷിക്കുന്നു. യെറുശലേമിലെ സഭയ്ക്കും ഇൻഡ്യൻ സഭയ്ക്കും അന്ത്യോക്യാ സഭയ്ക്കും മറ്റും ശേഷം മാത്രം സ്ഥാപിതമായ റോമൻസഭ അതിനു മുമ്പേ സ്ഥാപിതമായ ഈ സഭകളുടെ എല്ലാം മാതാവാകുന്ന വിദ്യ ദുർഗ്രാഹ്യമായിരിക്കുന്നതിനെപ്പററിയും മറ്റും ഇവിടെ പ്രതിപാദിക്കുന്നില്ല. ശീശ്മ, പാഷണ്ഡത ഇവയൊന്നും ബാധിക്കാത്ത സഭ ഒന്നുമാത്രമേയുള്ളുവെന്നും അതു് ഓർത്തഡോക്സ് സഭയാണെന്നും മറ്റു സഭകൾ ശീശ്മസഭകളോ പാഷണ്ഡസഭകളോ ആണെന്നും റോമൻ പ്രസിദ്ധീകരണങ്ങളിൽ നിന്നു തന്നെ നാം വ്യക്തമായി കണ്ടുകഴിഞ്ഞു. ആകയാൽ അതിൽ പെടാത്തതും മറ്റു സഭകളിൽ പെട്ടതുമായ റോമൻസഭ ക്രിസ്തു സ്ഥാപിച്ചതല്ലെന്നും ശീശ്മസഭയോ പാഷണ്ഡസഭയോ അഥവാ രണ്ടുംകൂടെയുള്ളതോ ആണെന്നും സ്വയം വ്യക്തമാക്കിയിരിക്കുന്നു. മാതൃസഭ ഏതെന്നു കാണുവാൻ സഹായിക്കുന്നതിനായി റോമൻസഭ നാട്ടിയിരിക്കുന്ന നാലാമത്തെ ചൂണ്ടുപ്പലകയായി ഇതും നമ്മുടെ മുമ്പിൽ നിൽക്കട്ടെ.

ക്രിസ്തു സ്ഥാപിച്ച സഭ ഏതു്? റോമൻസഭ നമ്മുടെ മുമ്പിൽ നാട്ടിയിരിക്കുന്ന ചൂണ്ടുപലകകൾ എന്തു പറയുന്നു? ഒന്നാമത്തെ പലക പറയുന്നു, ഓർത്തഡോക്സ് സഭയുടെ പട്ടത്വം എല്ലാ വിധത്തിലും പരിപൂർണ്ണമാണെന്നു്, ഓർത്തഡോക്സ് സഭയ്ക്കു് ശീശ്മയാകട്ടെ പാഷാണ്ഡതയാകട്ടെ ഇല്ലായെന്നു രണ്ടാമത്തേതും, ക്രിസ്തു സ്ഥാപിച്ച ഏക സഭ ഓർത്തഡോക്സ് സഭയാണെന്നു മൂന്നാമത്തേതും പറയുന്നു. റോമൻസഭ ക്രിസ്തു സ്ഥാപിച്ച സഭയല്ലെന്നും അതിൽ നിന്നും (ക്രിസ്തു സ്ഥാപിച്ച സഭയിൽനിന്നും) വേർപെട്ടുപോയ ശീശ്മസഭയോ പാഷണ്ഡയോ ആണെന്നും നാലാമത്തെ ചൂണ്ടുപലക വിളിച്ചറിയിക്കുന്നു, എങ്കിലും

## "പിണങ്ങി കുടുംബം വിട്ടിറങ്ങുന്നവർ മാതാപിതാക്കളെ നിന്ദിക്ക സാധാരണമത്രേ"

## അഥവാ

# റീത്തുകാരുടെ ഏറുപറച്ചിൽ

(ഫാദർ കെ. ജി. തോമസ്, ആലപ്പുഴ)

തിരുവനന്തപുരം അതിരൂപതയുടെ അതിമെത്രാസന അരമനയിൽ നിന്നും ബഹുമാനപ്പെട്ട ചെപ്പാട്ട് പീലിപ്പോസ് റമ്പാൻ അവർകളുടെ പത്രാധിപത്യത്തിൽ പ്രതിമാസം പുറപ്പെടുന്ന "സത്യസഭാകാഹള"ത്തിന്റെ മാർച്ച് (1955) ലക്കം കേരളക്കരയിൽമാത്രമല്ല, മലങ്കരസുറിയാനിക്കാരൻ എവിടെയെല്ലാം അധിവസിക്കുന്നുണ്ടോ അവിടെയെല്ലാം വാരിവിതറിയിരിക്കയാണ്. 38 വശങ്ങളുള്ള ആ ലക്കത്തിന് ഉള്ളടക്കം ഒരേ ഒരു വിഷയം മാത്രം. "കാതോലിക്കാബാവായുടെ ഒരു കല്പന" എന്ന ശീർഷകത്തിൽ ഒരു ഫാദർ ജേക്കബ് ഞായല്ലൂർ എഴുതിയിട്ടുള്ള ലേഖനമാണ്. അതിന്റെ 87—ാം വശത്തു ഒന്നാം പാരായിലെ ആദ്യത്തെ വാചകമാണ് ഞാൻ ഈ ലേഖനത്തിനു കൊടുത്തിരിക്കുന്ന തലക്കെട്ടിലെ ആദ്യവാചകം. "സ്വപിതാവിനോടു പിണങ്ങി കുടുംബം വിട്ടിറങ്ങിപ്പോകുന്ന മക്കൾ അവരുടെ മാതാപിതാക്കന്മാരെ നിന്ദിച്ചു പറയുന്നതു സാധാരണയാണല്ലോ" എന്നാണ്, ആ വാചകം പൂർണ്ണരൂപത്തിൽ. സ്തന്യപാനം നൽകി വളർത്തിയ മാതാവിനെയും, അത്യദ്ധ്വാനം ചെയ്തു സംരക്ഷിച്ച പിതാവിനെയും, രൂപവും, നിറവും, നിലനില്പും നൽകിയ കുടുംബത്തെയും ചില കുലദ്രോഹികൾ ഉപേക്ഷിച്ചുപോകുമെന്നും, അവരുടെ അനന്തരപരിപാടി തങ്ങൾ ഉപേക്ഷിച്ച മാതാ പിതൃ സഹോദരങ്ങളെ നിന്ദിക്കയാണെന്നും, റീത്തുപ്രസ്ഥാനത്തിൽ കൂടി തങ്ങൾ ഇതു മാത്രമാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്നും, ബഹുമാന്യനായ റമ്പാനെ സാക്ഷി നിർത്തി ഫാദർ ജേക്കബ് ഞായല്ലൂർ മലങ്കര സുറിയാനിസഭാ മാതാവിനോട് നടത്തുന്ന ഒരു ഏറുപറിച്ചിലാണ്, ഒരു "ഞാൻ പിഴയാളി" ചൊല്ലലാണ് ഈ പ്രബന്ധം. മെത്രാപ്പോലീത്തായുടെ അംശവടി ഒടിക്കയിൽ കൂടി ഉൽഘാടനം ചെയ്യപ്പെട്ട ഈ "നിന്ദിക്കുക" പ്രസ്ഥാനം നീണാൾ വിജയിക്കട്ടെ എന്ന് ഉള്ളഴിഞ്ഞാശംസിക്കുന്നു. പക്ഷേ, ഒന്നു പറയുന്നതിനുണ്ട്; പീലിപ്പോസിനെ റമ്പാനായും, ചാക്കോയെ ഫാദറായും, ഗീവർഗ്ഗീസിനെ മെത്രാനായും ജനിപ്പിച്ചു വളർത്തിയ ആ പുണ്യ പിതാവിനോട് ഇതു വേണ്ടില്ലായിരുന്നു എന്നു മാത്രം. "യൂദാ" ഞങ്ങൾക്കു മുന്നോടിയായിട്ടുണ്ടല്ലോ എന്ന് സമാശ്വസിച്ചേക്കാം. നല്ലതു തന്നെ. അഭംഗം തുടരുക.

പരിശുദ്ധ കാതോലിക്കാബാവാതിരുമേനി അദ്ദേഹത്തിന്റെ പട്ടക്കാർക്കും ജനങ്ങൾക്കുമായി പുറപ്പെടുവിച്ച ഒരു കല്പന വിമർശന വിധേയമാക്കി ഏറ്റവും അശ്ലീല ഭാഷയിൽ അനവധി അസത്യങ്ങളും അസംബന്ധങ്ങളും അരങ്ങേറ്റം നടത്തിനിരിക്കുന്ന ആ പ്രബന്ധം എനിക്കും ലഭിച്ചു; ഞാനും വായിച്ചു. ഒരു ചെറിയ നിരൂപണം അവശ്യം ആവശ്യം എന്നു തന്നെ തോന്നുന്നു. അതിനായി തുനിയുകയാണ്.

"കാതോലിക്കാ പുനരൈക്യാലോചന തുടങ്ങിയ കാലത്ത് അതിലേക്ക് വേണ്ട ഒത്താശകളെല്ലാം ചെയ്തു തന്നിട്ടുള്ള ആളാണ് ബാവാതിരുമേനി എന്നു ഞങ്ങൾ നന്ദിപൂർവം സ്മരിക്കുന്നുണ്ട്. എന്നാൽ ഇപ്പോൾ അതെല്ലാം മറക്കുകയും, അതിനെതിരായി പ്രസ്താവനകൾ ഇറക്കുകയും ചെയ്യുന്നതിനാൽ അന്നു പുനരൈക്യത്തിനു ഇദ്ദേഹം ചെയ്തു തന്ന പ്രേരണ തെളിയിക്കുന്നതിനായി അക്കാലത്തു തിരുമേനി തന്റെ സ്വന്തം കൈപ്പടയിൽ എഴുതിയിട്ടുള്ള ഒരു കത്തിന്റെയും അതയച്ച അഞ്ചൽ കവറിലെ മേൽവിലാസത്തിന്റെയും, ഒരു ബ്ലോക്കു ഞങ്ങൾ ഇതിൽ ചേർത്തുകൊള്ളുന്നു". (P. 82) ഇതു ഫാദർ ഞായല്ലൂരിന്റെ വാചകമാണ്, ഇതു വായിച്ചാൽ തോന്നും ഈ ഫാദർ സമുദാ

---

ഇവരുടെ 'കാഹളം' ഇവയൊന്നും കാണുന്നുമില്ല, കേൾക്കുന്നുമില്ല. അതിന്റെ ദൃഷ്ടിയിൽ സത്യവിശ്വാസം പാലിക്കുവാൻ, സത്യവിശ്വാസം പഠിപ്പിക്കുന്ന ഓർത്തഡോക്സ് സഭ വിട്ട് ശീശ്മയും പാഷണ്ഡതയും പഠിപ്പിക്കുന്ന റോമൻസഭയിൽ ചേരണം പോൽ! തലയിലിരിക്കുന്ന വെള്ളത്തിന്റെ ഭാരം കുറയ്ക്കാൻ ആഴമുള്ള വെള്ളത്തിൽ മുങ്ങുന്നതു കൊള്ളാമല്ലോ എന്നുള്ളതായിരിക്കാം 'കാഹളം' കാണുന്ന ന്യായം.

യത്തിൻെറ അണിയറയിൽ അക്കാലത്തു നടന്നു കൊണ്ടിരുന്ന പ്രവർത്തനങ്ങളിലെല്ലാം അന്തർഭവിച്ചിരുന്നെന്നു്. പ്രിയ സുഹൃത്തെ, ഈ ബ്ളോക്കു് പുത്തരിയല്ലാ ഇതു വളരെ മുൻപുതന്നെ ശരിപ്പെടുത്തിയതാണു്. റോമാസഭയിൽ ചേരുന്നതിനു പകരം മറെറാരു സഭയിലേക്കാണ് ഈ ക്രൂട്ടർ ചേർന്നിരുന്നതെങ്കിലും, അതിനും കാതോലിക്കാ ബാവാ തിരുമേനി പ്രേരണ നൽകി എന്നു തെളിയിക്കുവാൻ ഇതു് ഉപയോഗപ്പെടുത്തിയേനെ. ഇതു പല പ്രാവശ്യം സൂര്യപ്രകാശം കണ്ടിട്ടുണ്ട്. അപ്പോഴെല്ലാം ഈ ബ്ളോക്കിൻെറ പൊള്ളത്തരം വെളിവാക്കി മറുപടിയും നൽകപ്പെട്ടിട്ടുണ്ട്. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി "കത്തോലിക്കാ പുനരൈക്യത്തിനു്" നിങ്ങളെ പ്രേരിപ്പിച്ചിട്ടുണ്ടെന്നു സമർത്ഥിക്കുവാൻ കഴമ്പുള്ള വല്ലതും പുറത്തുകൊണ്ടുവരുവാൻ നിങ്ങളുടെ പക്കലുണ്ടോ. ഇല്ലാ, ഇല്ലാ, എന്നു ഞാൻ സധൈര്യം പറയുന്നു. ഉണ്ടെങ്കിൽ വെളിച്ചത്തു കൊണ്ടുവരുവാൻ താങ്കളേയും താങ്കളുടെ പത്രാധിപരേയും ഞാൻ ഇതാ വെല്ലുവിളിക്കുന്നു. മനഃപൂർവ്വം, അവമതിപ്പെടുത്തുവാൻ തുനിഞ്ഞിറങ്ങിയിരിക്കുന്നതിൻെറ ഫലമല്ലെങ്കിൽ "കത്തോലിക്കാ പുനരൈക്യത്തിനു് പ്രേരണനൽകി" എന്നു വ്യാഖ്യാനിക്കുന്നതിനു നിങ്ങൾ ഉപയോഗിച്ചിരിക്കുന്ന വാചകം ഏതാണെന്നു വിശദീകരിച്ചുതരികയെങ്കിലും ചെയ്യുക. "പഴയ സഭയോടേതിനോടെങ്കിലും ഒരു യോജ്യത വേണമെന്നു കാതോലിക്കാബാവായുടെ കല്പനയിലും കണ്ടു. അതു കൊള്ളാമെന്നാണു് എൻെറ അഭിപ്രായം." ഇതാണു ബ്ളോക്കിലെ വാചകം. "പഴയ സഭ ഏതിനോടെങ്കിലും" എന്ന പ്രയോഗം, പഴയ സഭകൾ പലതുണ്ടെന്നും, അതിൽ ഏതിനോടെങ്കിലും ഒരു "യോജ്യത" എന്നാണു ബാവാതിരുമേനി ഉദ്ദേശിച്ചതെന്നും, അല്ലാതെ ഈ പുരാതന മലങ്കര സുറിയാനി സഭ മറെറാരു സഭയിൽ ലയിക്കുകയെന്നുള്ളതായിരുന്നില്ല ആശയമെന്നും സ്പഷ്ടമായി ഗ്രഹിക്കുന്നതിനു് അത്ര വലിയ പാണ്ഡിത്യം ആവശ്യമില്ലാത്ത വണ്ണം വെളിവായിട്ടുള്ളതല്ലേ? പുരാതനപൗരസ്ത്യസഭാവിഭാഗങ്ങളേക്കുറിച്ചു ധാരാളം അറിവും അതിലെ ചില പണ്ഡിതന്മാരുമായി പരിചയവും കത്തുകൾവഴി സമ്പർക്കവും പുലർത്തിക്കൊണ്ടിരുന്ന ബാവാതിരുമേനി, അദ്ദേഹത്തിൻെറ എല്ലാ ശുശ്രൂഷകളിലും ശപിക്കുന്നതും, തന്നിൽനിന്നു സ്ഥാനം പ്രാപിച്ചിട്ടുള്ള എല്ലാവരെക്കൊണ്ടും (റീത്തു ജനയിതാവു് മാർ ഈവാനിയോസ് ഉൾപ്പെടെ) ശപിപ്പിക്കുകയും, 451-ൽ സത്യവിശ്വാസത്തിൽനിന്നു് തെററി വേദവിപരീതികളായി തീർന്നു എന്നു് പഠനം,പാരമ്പര്യം, ചരിത്രം, ഉത്തമബോദ്ധ്യം, എന്നിവയിൽക്കൂടി അടിയുറച്ചു വിശ്വസിച്ചിരിക്കുന്നതുമായ, മൽക്കായസഭ–ലിയോസഭ–റോമാസഭ–യോടു് ഒരു യോജ്യത ഇഷ്ടപ്പെടുക എത്രയോ അസംഭവ്യമാണ്. ബ്ളോക്കിനാധാരമായ കല്പന എഴുതപ്പെടുന്ന കാലത്തു, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്ന ഇന്നത്തെ കാതോലിക്കാബാവാ തിരുമേനിയോടൊന്നിച്ചു ജീവിക്കുന്നതിനുള്ള ഭാഗ്യാനുഭവക്കാരനായ ഞാൻ അക്കാലത്തെ ചില സംഭവങ്ങൾ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

മലങ്കര സുറിയാനിസഭയും, അന്ത്യോക്യൻ സഭയും തമ്മിൽ ഏതാണ്ടു് 250-ൽപരം വർഷങ്ങളായി നിലനിന്നുവന്നിരുന്ന സ്നേഹബന്ധം അന്ത്യോക്യരുടെ മേലധികാരമായി രൂപഭേദം കൊടുക്കുന്നതിനു് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ ആരംഭമിട്ട ശ്രമം അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയോടുള്ള ചിലരുടെ വ്യക്തിവിദ്വേഷവുമായി സംഘടിപ്പിച്ചു് പ്രവൃത്തിരൂപം പ്രാപിച്ചതിനെ തുടർന്നു ചില അസ്വസ്ഥതകളും വടംപിടിത്തങ്ങളും വ്യവഹാരങ്ങളും ഉത്ഭവിച്ചതു് ഏവർക്കും അറിവുള്ളതാണല്ലൊ. ഏതെങ്കിലും വിധത്തിലുള്ള കലാപങ്ങൾ സഭാന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെട്ടാൽ അതിൻെറ പ്രത്യാഘാതം സഭയുടെ ആത്മീയചൈതന്യം നഷ്ടപ്പെടുകയാണെന്നുള്ള ദുരനുഭവം ചരിത്രത്തിൽനിന്നും—പ്രത്യേകിച്ചു് റോമാസഭയുടെ ചരിത്രത്തിൽനിന്നും—പഠിച്ചു് ഗ്രഹിച്ചിട്ടുള്ള മേൽപ്പട്ടക്കാരും, സഭാനേതാക്കന്മാരും, വ്യവഹാരവഹ്നിയിൽ സഭയുടെ ലൗകികശക്തികൾ എരിഞ്ഞു നീറിക്കൊണ്ടിരുന്നാൽ തന്നെയും സഭയുടെ ആദ്ധ്യാത്മികമൂല്യങ്ങൾ നഷ്ടപ്പെടരുതല്ലൊ എന്നു കരുതി ആ രംഗത്തു് ഫലപ്രദമായ പ്രവർത്തനം അഭംഗുരം നടത്തിപ്പോരുന്നതിനു് ആസൂത്രണം ചെയ്ത പദ്ധതിയിൽ രൂപമെടുത്തതാണു് ബഥനിപ്രസ്ഥാനം. വ്യവഹാരങ്ങളുമായി ബന്ധപ്പെടാതിരിക്കത്തക്കവണ്ണം മലങ്കര ട്രസ്റ്റിൽനിന്നും വേർപെട്ടുനിൽക്കുവാനുള്ള പദ്ധതികളും ഈ സ്ഥാപനത്തെ സംബന്ധിച്ചിടത്തോളം ആവിഷ്ക്കരിക്കപ്പെടുകയും ചെയ്തു. എം. ഏ. അച്ചൻ–പണിക്കരച്ചൻ–എന്നെല്ലാം അറിയപ്പെട്ടിരുന്ന ഫാദർ പി. റി. ഗീവറുഗീസ് ചുമതലക്കാരനായും നിയമിക്കപ്പെട്ടു. "നാം വഞ്ചിക്കപ്പെട്ടു

പോയി, നാം വഞ്ചിക്കപ്പെട്ടുപോയി" എന്ന് ആ മലങ്കരസഭാഭാസുരൻ തിരുമേനി ഈ നിയമനത്തെക്കുറിച്ച് പിൽക്കാലത്തു പലവുരു വിലപിച്ചതു കേട്ടിട്ടുള്ളവർ മലങ്കരയിൽ അനവധിയുണ്ട്. പട്ടുളോഹകളിട്ട്, ഫെൽററ്ഹാററ് ചൂടി, കുതിരസാററട്ടിൽ ആർഭാടപൂർവ്വം കോട്ടയം വീഥികളിലും മററും കാണപ്പെട്ടിട്ടുള്ള ആ എം. ഏ. അച്ചൻ മട്ടൊന്നു മാററി, കഴുതപ്പുറത്തേററി, ചട്ടിയിലുണ്ട്, തറയിലുറങ്ങി, തടിക്കരിശേന്തി നടത്തിയ ആ അഭിനയം ബഥനിപിതാവിനെ സഭാമേലദ്ധ്യക്ഷന്മാരുടെ കണ്ണിലുണ്ണിയാക്കി, വിശ്വസ്തമിത്രമാക്കി, സഭാമക്കളുടെ ആരാധനാമൂർത്തിയാക്കി. ഏവരുടെയും സ്നേഹബഹുമാനാദരവുകളെ നിഷ്പ്രയാസം ആർജ്ജിക്കുവാൻ കഴിഞ്ഞ പിതാവ് കാലാന്തരത്തിൽ മെത്രാനുമായി. ബഥനി ആശ്രമത്തിന് മെത്രാനെ ആവശ്യമില്ലാ എന്നു വിവേകമുള്ള പലരും ഇപ്പോഴത്തെ ബാവാതിരുമേനിയും ചിന്തിച്ചതാണ്. പക്ഷേ ബഥനി പിതാവിന് മെത്രാനായേ മതിയാകൂ. അതും സാധിച്ചു. പുതിയ മെത്രാനെ അനുമോദിക്കുവാനും മററും നിരണം ഭദ്രാസനപ്പള്ളിയങ്കണത്തിൽ സമ്മേളിച്ച അന്നത്തെ മഹാസമ്മേളനത്തിൽ സുറിയാനിസമുദായം ഒന്നടങ്കം അർപ്പിച്ച അനുമോദനാശിസ്സുകൾക്ക് ആ ബഥനിപിതാവ് കൽപ്പിച്ചരുളിയ മറുപടി കേട്ടവർ ആരും മറന്നിരിക്കയില്ലല്ലൊ. ചുററിലും ഉപവിഷ്ടരായിരുന്ന അഭിവന്ദ്യതിരുമേനിമാരെ ചൂണ്ടിക്കാണിച്ച് അദ്ദേഹം അരുളിച്ചെയ്തു "ഈ ഇരിക്കുന്ന തിരുമേനിമാർ രാജർഷിമാരാണ്. അവർക്ക് അധിവസിക്കുന്നതിനു കൊട്ടാരങ്ങളും അരമനകളും വേണം. എനിക്കോ, വല്ല മലയിലെവിടെയെങ്കിലും ഒരു കുടിൽ. ഇവർക്കു തങ്കക്കുരിശും പൊന്നിൻവടിയും വേണം. എനിക്കോ ഈ ചുവപ്പുചരടിൽ കോർത്തിരിക്കുന്ന മരക്കുരിശും, ഒരു മരവടിയും വേണം. ക്രിസ്ത്വാനുകരണസമൂഹമാണു ഞങ്ങളുടേതു്. യേശുനാഥനെപ്പോലെ വീടും കുടിയുമില്ലാതെ, ഞങ്ങൾ ജീവിച്ചുകൊള്ളാമെന്നുള്ള വ്രതക്കാരാണ്" എന്നിങ്ങനെ പോയി അന്നത്തെ പ്രശസ്തപ്രഭാഷണം. ആവൂ!! ആ വാചകങ്ങളുടെ പൊള്ളത്തരം, അന്തശ്ശുദ്ധിയില്ലായ്മ, അതിലടക്കിവെച്ചിരുന്ന കൊടുംവഞ്ചന വർഷങ്ങൾ പലതു കഴിഞ്ഞല്ലേ മനസ്സിലായതു്. പക്ഷേ അന്നത്തെ വചോവിലാസവും ആശയപ്രകടനങ്ങളും മലങ്കര സുറിയാനിക്കാരന്റെ ഹൃദയത്തിൽ ആ ദേഹത്തിനു് ഒന്നുകൂടി സ്ഥായിയായ സ്ഥാനം നൽകി. ഏററവും നിറപ്പകിട്ടുള്ള വിലയേറിയ പട്ടുളോഹകളിട്ട് ആനച്ചങ്ങല ഘനത്തിലുള്ള സ്വർണ്ണശൃംഖലയിൽ, രത്നഖചിതമായ തങ്കക്കുരിശു തൂക്കിക്കൈയിലൊരു തിരുവാഴിയുമണിഞ്ഞ് കനകവടിയും കനകസ്ളീബായും വഹിച്ച് ആ ബഥനി പിതാവിനെ പിൽക്കാലത്തു കണ്ടപ്പോഴല്ലേ തങ്ങൾക്കു പററിയ അമളി, തങ്ങൾ "വഞ്ചിക്കപ്പെട്ടതു്" ഗ്രഹിക്കുവാൻ കഴിഞ്ഞതു്.

ബഥനി പിതാവ് എല്ലാവർക്കും അഭിവന്ദ്യനായി മുന്നോട്ടു നീങ്ങി, അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്കു കുറേക്കൂടി പ്രാമാണ്യം ലഭിച്ചു. അങ്ങനെ പുരോഗമിച്ച പിതാവ് 'ആശ്രമ'സ്വരത്തിൽ അതിനനുയോജ്യമായ ഭാവപ്രകടനങ്ങളോടുകൂടി സഭയിലെ മേല്പട്ടക്കാരെ, പ്രത്യേകിച്ച് ശുദ്ധമാനസനായ കാലംചെയ്ത കാതോലിക്കാബാവാ തിരുമേനിയോടു് അറിയിക്കുകയാണ്, "അന്ത്യോക്യൻബന്ധം നമ്മെ അധഃപതനത്തിന്റെ അടിത്തട്ടിലെത്തിച്ചു. നാം വളരെ ചെറിയൊരു കൂട്ടമാണ്. നാം വളരേണ്ടിയിരിക്കുന്നു. വികസിക്കേണ്ടിയിരിക്കുന്നു. നമുക്ക് ഈ അന്ത്യോക്യൻബന്ധം വിടുർത്തണം. അതിനു വലിയതിരുമേനിയെ എല്ലാവരുംകൂടി പ്രേരിപ്പിക്കണം. പഴയ ഏതെങ്കിലും സഭയോടു നമുക്ക് ഒരു ബന്ധവും സ്ഥാപിക്കണം". എന്താ—ആശയം നല്ലതല്ലേ. തങ്ങളേക്കാൾ കൂടുതൽ പാണ്ഡിത്യമുള്ള എം.ഏ.മെത്രാച്ചനല്ലേ ഇതു പറഞ്ഞതു്; മലങ്കര ജനം അദ്ദേഹത്തിന്റെ ആശയഗതിയോടു യോജിക്കും എന്നെല്ലാം ആ പാവനഹൃദയൻ—കാതോലിക്കാബാവാ തിരുമേനി—ചിന്തിച്ചുപോയി. വലിയതിരുമേനിയോട് ഈ വിവരം അറിയിക്കുന്നതിന് ആർക്കും തന്നെ ധൈര്യമില്ലായിരുന്നു. ഏതായാലും കാതോലിക്കാബാവാ തിരുമേനി ഈ ആശയങ്ങളെല്ലാം ചൂണ്ടിക്കാണിച്ച് ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമേനിയുടെ പേർക്കെഴുതി. ആ കത്തിനെ സൂചിപ്പിച്ചുകൊണ്ടാണ് ഇപ്പോഴത്തെ ബാവാതിരുമേനി "പഴയ സഭയോടു് ഏതിനോടെങ്കിലും ഒരു യോജ്യത വേണമെന്ന് കാതോലിക്കാബാവായുടെ കല്പനയിലും കണ്ടു. അതുകൊള്ളാമെന്നാണ് എന്റെ അഭിപ്രായം" എന്ന് എഴുതിയതു്. ഇതാണ് കത്തോലിക്കാ പുനരൈക്യത്തിനു പ്രേരണ നൽകിയതിനു തെളിവായി കാണിച്ചിരിക്കുന്ന ബ്ളോക്കിനാധാരമായ കത്തിന്റെ ചരിത്രം. ഈ കത്തു ലഭിച്ച് അല്പദിവസങ്ങൾ കഴിഞ്ഞപ്പോൾ ബഥനി പിതാവ് കുണ്ടറ സിമ്മനാരിയിലെത്തി ഒന്നു രണ്ടു ദിവസങ്ങൾ താമസിച്ചു. കാതോലിക്കാബാവാ തിരുമേനിയിൽ കൂടി ലഭിച്ച ആശയത്തെ സംബ

ന്ധിച്ച് ഇപ്പോഴത്തെ ബാവാതിരുമേനി സംഭാഷണമദ്ധ്യേ ചോദിക്കയുണ്ടായി. അതിനു ബഥനി പിതാവു മുകളിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ ആശയം വെളിവാക്കുകയും ചെയ്തു. ആ സമയം കുണ്ടറ സിമ്മനാരി ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്റർ സി. എം. തോമസ് ശെമ്മാശൻ അവർകളും (ഇന്നു മാർ തോമാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി) സിമ്മനാരി മാനേജർ പരേതനായ ഫാദർ പി. സി. ജോൺ അവർകളും, ഞാനുൾപ്പെടെ സിമ്മനാരിയിലെ താമസക്കാരായ പല ശെമ്മാശന്മാരും തിരുമേനിയുടെ സമീപേ നിലകൊണ്ടിരുന്നു. ബഥനി പിതാവിനോട് അന്നു ബാവാതിരുമേനി കല്പിച്ച മറുപടി വളരെ സ്പഷ്ടമായി ഞാൻ ഓർക്കുന്നുണ്ട്. "നമ്മുടെ വിശ്വാസം അതേപടി അംഗീകരിക്കുന്ന ഏതൊരു പൂർവ്വികസഭയോടും ബന്ധം സ്ഥാപിക്കുന്നതിൽ നമുക്കു വിരോധമില്ല. ഏതെങ്കിലും കൂട്ടർ നമ്മുടെ വിശ്വാസം സ്വീകരിക്കുന്നെങ്കിൽ നാം അവരോടു യോജിക്കുകയല്ലാ, അവർ നമ്മോടു യോജിക്കുകയാണ്. അതാണു നമുക്കു സമ്മതമെന്നു പറഞ്ഞതു്. അതു സാദ്ധ്യമാണെങ്കിൽ വളരെ നല്ലതു തന്നെ." "നമ്മുടെ വിശ്വാസം ഉപേക്ഷിച്ചുള്ള ഒന്നല്ലാ ഞാൻ ഉദ്ദേശിച്ചതെ"ന്നു് ബഥനി പിതാവു പ്രത്യുത്തരവും നൽകി. ഇതാണു് "ഏതെങ്കിലും പഴയ സഭയോടുള്ള യോജ്യത" പ്രാപിക്കുന്നതിനു് നിർദ്ദേശിക്കപ്പെട്ട മൌലിക പ്രമാണം.

യോജിപ്പു് പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കു് അതിന്റെ പ്രായോഗികതയ്ക്കു് വട്ടശ്ശേരിൽ തിരുമേനിയുടെ അനുമതിയും അംഗീകരണവും ലഭിച്ചിട്ടു മുമ്പോട്ടു പോകത്തക്കവണ്ണം കളമൊരുക്കി ശരിപ്പെടുത്തിയ ബഥനി പിതാവ് ഈ അനുമതിയും അംഗീകരണവും എങ്ങനെ പ്രാപിക്കാമെന്നുള്ള ചിന്തയിലായി. അദ്ദേഹം വട്ടശേരിൽ തിരുമേനിയുടെ ഒരു ആത്മശിഷ്യനും, വിശ്വസ്തഭടനുമായ പാറേട്ട് മാ: മാത്യൂസ് കത്തനാർ അവർകളെ അഭയംപ്രാപിച്ചു. (ഇന്ന് മാർ മാത്യൂസ് ഈവാനിയോസ് തിരുമേനി) ബഥനി പിതാവിനുവേണ്ടി അദ്ദേഹം വട്ടശേരിൽ തിരുമേനിയെ സമീപിച്ച് വിവരം ഉണർത്തിച്ചു. "മലങ്കരസുറിയാനിസഭയുടെ പൂർവ്വികമായ സ്വാതന്ത്ര്യത്തിനും വിശ്വാസത്തിനും വിഘാതമുണ്ടാക്കുന്നയാതൊരു പ്രസ്ഥാനത്തിനും നാം യ്യാറതില്ലാ. (തിരുമേനി ഇടത്തു കൈകൊണ്ടു തന്റെ താടിമീശ ഉയർത്തിപ്പിടിച്ചിട്ട് വലത്തുകൈയുടെ ചൂണ്ടുവിരൽ വിലങ്ങനെ കഴുത്തോടു ചേർത്തു പിടിച്ചു) "നമ്മുടെ കഴുത്ത് ഇങ്ങനെ അറുത്തു കളയുമെന്നു വന്നാൽ പോലും നാം നമ്മുടെ സഭയെ ഒററിക്കൊടുക്കുകയോ, നമ്മുടെ സഭയെ ഉപേക്ഷിക്കുകയോ, അതിന്റെ സ്വാതന്ത്ര്യത്തെ ബലികഴിക്കുകയോ ചെയ്കയില്ല." ഇതായിരുന്നു ഫാദർ പാറേട്ട് അവർകളുടെ കാതുകളിൽ അലതല്ലിയ ഗർജ്ജനം. മലങ്കരസഭാഭാസുരന്റെ പ്രിയ ശിഷ്യനും ഉത്തമസചിവനുമായ ഫാദർ പാറേട്ട് പിൻവാങ്ങി. "ബഥനി പിതാവേ അങ്ങയുടെ പ്രസ്ഥാനത്തിനു് വിരാമമിട്ടാലും,, എന്നൊരു വാക്കും ബഥനി പിതാവിന്റെ കാതുകൾ ഫാദർ പാറേട്ടവർകളിൽ നിന്നും ശ്രവിച്ചു. x

ഫാദർ ഞായല്ലൂർ അവർകളെ! മാതൃസഭയെ ഒററിക്കൊടുക്കാമെന്ന് പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി ഒരുകാലത്തും എഴുതിയിട്ടില്ല. എഴുതുകയുമില്ല. മലങ്കരസുറിയാനിക്കാരനെ കബളിപ്പിക്കുവാൻ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന കല്പനയ്ക്കു് മുമ്പും പിമ്പും ബഥനിപിതാവിനു് ലഭിച്ചിട്ടുള്ള അനവധി കല്പനകൾ ഉള്ളതുകൂടി വെളിച്ചത്തു കൊണ്ടുവരുക. "യോജ്യത"ലയനമോ "പുനരൈക്യമോ" ആയി വ്യാഖ്യാനിച്ച് ബാവാതിരുമേനിയുടെ നാമം നിങ്ങളുടെ ഒററിക്കൊടുക്കലിനു നിങ്ങളുടെ 'നിന്ദിക്കൽ പ്രസ്ഥാനത്തിനു്, സാക്ഷിപ്പെടുത്തലായി വിവക്ഷിച്ചിരിക്കുന്നതിന്റെ പൊള്ളത്തരം ശരിയായി ഗ്രഹിക്കുവാൻ പിണങ്ങി കുടുംബംവിട്ടിറങ്ങാത്തവരായ മലങ്കര സുറിയാനിക്കാർക്കു കഴിവുണ്ട്. ബഥനി പിതാവിന്റെ ചട്ടിഭക്ഷണരതിയിലും, കഴുത കയററത്തിലും, തടിക്കുരിശുപ്രേമത്തിലും ആദിമഹലട്ടത്തിൽ മനമലിഞ്ഞ ബാവാതിരുമേനി, ആ ബാഹ്യപ്രകടനങ്ങളുടെ അകമേ ഒതുക്കിവച്ചിരുന്ന നിരവധി കുടിലതകൾ ക്രമശഃ ഗ്രഹിക്കുവാൻ തുടങ്ങി. ബഥനിക്കു വേണ്ടി പള്ളികൾ വെയ്പിക്കുന്നതിലും, ബഥനി ആശ്രമസ്ഥരെ പൌരോഹിത്യ പദവിയിലേക്ക് പ്രവേ

x തിരുവല്ലാ തിരുമൂലപുരം ചാപ്പലിന്റെ കിഴക്കുവശത്തു വച്ച് വലിയതിരുമേനിയുടെ അഭിപ്രായം ഫാദർ പാറേട്ട് മാർ ഈവാനിയോസിനെ അറിയിക്കയും വലിയതിരുമേനിയുടെ അഭിപ്രായം ഇങ്ങനെയെങ്കിൽ ഈ ആലോചന ഇനി ഞാൻ മുമ്പോട്ടു കൊണ്ടുപോകുന്നില്ല എന്നു മാർ ഈവാനിയോസ് ഫാദർ പാറേട്ടിനോടു പറകയും ചെയ്തു. പിന്നീടു മാർ ഈവാനിയോസ് റോമാസഭയിൽ ചേർന്നു കുറെനാൾ കഴിഞ്ഞശേഷം ഫാദർ പാറേട്ടുമായി കണ്ടപ്പോൾ പറഞ്ഞിടത്തുനിന്നു മാറിയതു് അച്ചനല്ല ഞാനാണ് എന്നത്രേ മാർ ഈവാനിയോസ് പറഞ്ഞതു്.

ശിപ്പിക്കുന്നതിലും നിന്ന് ബഥനിപിതാവിനെ നിരോധിച്ച് ബാവാതിരുമേനി എഴുതിയ ഒരു കല്പനയും ബഥനി പിതാവിന്റെ പ്രമാണകെട്ടുകളിലുണ്ട്. അതും ഒന്നു പുറത്തെടുക്കാമോ? അപ്പോഴറിയാം യൂദാ കെട്ടിഞാന്നതു് എന്തിനെന്നു്! സ്തന്യപാനം നൽകി വളർത്തിയ മാതൃവക്ഷസിൽ എന്തിനീ കത്തിയിറക്കിയെന്നു്. (തുടരും)

---

(15-ാം പേജ് തുടർച്ച)

ൽവിലാസത്തിലാണ് ധനസഹായം മണിഓർഡർ ആയി അയച്ചുതരേണ്ടതു്. ഞങ്ങൾ ലജ്ജിപ്പാൻ സംഗതിയില്ലാത്ത വേലക്കാരായി, ദൈവത്തിനു കൊള്ളാവുന്നവരായി നില്പാൻ പ്രാർത്ഥിപ്പിൻ. എനിക്കു് ഒരു കാർ വാങ്ങുവാൻ എന്റെ സെക്രട്ടറി ഫാദർ പീലിപ്പോസ് ഉത്സാഹിച്ച് അനേകം സഹൃദയരിൽ നിന്നു 5500 രൂപ പിരിച്ചിട്ടുണ്ട്. സംഭാവനക്കാർക്കു വളരെ നന്ദി പറയുന്നു. കാർഫണ്ടിന്റെ കണക്കു അയാൾ പ്രസിദ്ധം ചെയ്യുന്നതാണ്. പിരിവു പൂർത്തിയായിട്ടില്ല.

മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാൻ,
(സമൂഹാദ്ധ്യക്ഷൻ)

P. O. Mulanthuruthi, Cochin, S. India.

---

## സ്ലീബാദാസ സമൂഹം

### 31-ാം വാർഷികോത്സവം

ഈ മിഷ്യനറി സമൂഹത്തിന്റെ 31-ാം വാർഷികോത്സവം മുളന്തുരുത്തിക്കടുത്ത കർമ്മേൽ വച്ചു 1955 സെപ്റ്റംബർ 14-ാം തീയതി സ്ളീബാപ്പെരുനാളായ ബുധനാഴ്ച ഉച്ചയ്ക്കു സമൂഹം പരമാധികാരി കിഴക്കിന്റെ കാതോലിക്കാ പാത്രിയർക്കീസ് മോറാൻ മാർ ഗീവറുഗീസ് ബസ്സേലിയോസ് ബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടുന്നതാണ്. സമൂഹം ദൈവകൃപയാൽ ഇതുവരെ 19803 പുറജാതിക്കാരെ സഭയിൽ ചേർത്തിട്ടുണ്ടു്. സമൂഹം രക്ഷാധികാരി കണ്ടനാട്ട് ഇടവകയുടെ മാർ ഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, സമൂഹാദ്ധ്യക്ഷനും മലബാർ ഇടവകയുടെ മെത്രാനുമായ മിഷ്യനറി ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ് തിരുമനസ്സുകൊണ്ടു്, പ്രൊഫസർ ഫാദർ ടി.വി. ജോൺ, എം.എ., എൽ.റ്റി. മാസ്റ്റർ ഓഫ് സേക്രഡ് തിയോളജി എം. വി. ജോർജ്ജ് ശെമ്മാശൻ, മാത്യു ഇഞ്ചക്കലോടി, കെ.പി. പത്രോസ്, ബി. എ. ബി എൽ. എന്നിവർ പ്രസംഗിക്കുന്നതും, സ്തോത്രവഴിപാടു് എടുക്കുന്നതും, ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്. തലേദിവസം കാലത്തു 11 മണിക്കു സുവിശേഷകന്മാർക്കും സഹകരണമെമ്പർമാർക്കും മാത്രം ധ്യാനവും ഉച്ചതിരിഞ്ഞു കാര്യാലോചനയോഗവും നടത്തും. എല്ലാവരേയും ക്ഷണിച്ചിരിക്കുന്നു.

തോണ്ടുപറമ്പിൽ പീലിപ്പോസ് കത്തനാർ
സെക്രട്ടറി.

---

(6-ാം പേജ് തുടർച്ച)

അവകടത്തെക്കുറിച്ച് നമ്മുടെ ഒരു പ്രാർത്ഥനയിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. "എന്റെ കർത്താവേ, നാളെകഴിഞ്ഞു് ഞാൻ അനുതപിച്ചുകൊള്ളാം എന്നു ഓരോ ദിവസവും ഞാൻ പറയുന്നു: ഇങ്ങനെ എന്റെ ദിവസങ്ങൾ കടന്നു പോകുന്നു; എന്റെ കടങ്ങളോ നിലനിൽക്കുന്നു. നിന്റെ കരുണ എന്റെ മേൽ ഉദിക്കുമാറാകണമെ: നിന്റെ കൃപയാൽ ഞാൻ ജീവിക്കുകയും ചെയ്യട്ടെ". —R. K.

x ഈ ലേഖനം എപ്പിഫനി എന്ന വാരികയുടെ 11—6—1955-ലെ ലക്കത്തിൽ നിന്നും ടി വാരിക അതു ചർച്ചുടൈംസിൽ നിന്നും എടുത്തിട്ടുള്ളതാകുന്നു.

—o—

## വാർത്തകളും കുറിപ്പുകളും

മലങ്കരഓർത്തഡോക്സ് സുറിയാനി സഭാ വർക്കിംഗ് കമ്മിററിയുടെ ഒരു യോഗം ജൂൺ 13-നു ദേവലോകം അരമനയിൽവച്ചും എപ്പിസ്കോപ്പൽ സുന്നഹദോസ് ജൂൺ 15-ാംനു- പഴയസിമ്മനാരിയിൽവച്ചും വി. കാതോലിക്കാബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. സമുദായഅപ്പീസു് സംബന്ധിച്ച മേൽനോട്ടവും സമുദായം വക സ്കൂളുകളുടെ പൊതുഭരണവും മാർ അത്താനാസ്യോസ് തിരുമേനി വഹിക്കേണ്ടതാണെന്നു നിശ്ചയിച്ചു.

### തിയോളജിക്കൽ സിമ്മനാരി

മദ്ധ്യവേനൽ അവധിക്കുശേഷം തിയോളജിക്കൽ സിമ്മനാരി ജൂൺ 22-ാംനു- തുറന്നു പ്രവർത്തനമാരംഭിച്ചിരിക്കുന്നു. ഈ വർഷം പുതുതായി കുറച്ചുപേർക്കുകൂടി സിമ്മനാരിയിൽ പ്രവേശനം നൽകുന്നതാണെന്നു് അറിയുന്നു.

**പട്ടംകൊട**

തിയോളജിക്കൽ സിമ്മനാരി വിദ്യാത്ഥികളായ പത്തനാപുരം തെക്കേടത്തു നൈനാൻ, ഓതറദയറാംഗം കെ. ജെ. കോശി എന്നിവർക്കു കൊല്ലം ഭദ്രാസനഇടവകയുടെ മാർ ക്രറിലോസ് എപ്പിസ്ക്കോപ്പാതിരുമനസ്സുകൊണ്ടു ശെമ്മാശുപട്ടം നൽകിയിരിക്കുന്നു.

## കാതോലിക്കാബാവാതിരുമനസ്സിലെ തിരുനാൾ

1955 ജൂൺ 17-ാംനു- (മിഥുനം 3) പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ 82-ാം ജന്മദിനമായിരുന്നു. 17-ാംനു- രാവിലെ പരിശുദ്ധബാവാതിരുമേനി ദേവലോകം അരമനയിൽ വി. കുർബാന അർപ്പിച്ചു. ഉച്ചയ്ക്കുശേഷം സാധുക്കൾക്കു അരമനയിൽ നിന്നും പാച്ചോറു നൽകുകയുണ്ടായി. സാധുക്കൾക്കു പാച്ചോറു ആദ്യമായി വിളമ്പിയതു മാർ ഈവാനിയോസ് തിരുമേനിയാണ്.

പ. ബാവാതിരുമനസ്സിലേക്കു മംഗളമാശംസിച്ചുകൊണ്ടു മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും ഒട്ടനവധി കമ്പിസന്ദേശങ്ങൾ ലഭിക്കയുണ്ടായി.

കാതോലിക്കാബാവാതിരുമനസ്സിലെ പ്രൈവറ്റ് സെക്രട്ടറി സി. ജെ. ഉമ്മൻശെമ്മാശൻ അറിയിക്കുന്നതു്:—

പരിശുദ്ധകാതോലിക്കാബാവാ തിരുമനസ്സിലെ 82-ാം ജന്മദിനം പ്രമാണിച്ചു തിരുമനസ്സിലേക്കു് ആയുരാരോഗ്യമംഗളങ്ങൾ ആശംസിച്ചുകൊണ്ടു മലങ്കര സഭയുടെ നാനാഭാഗങ്ങളിൽ നിന്നായി ഒട്ടുവളരെ കമ്പിസന്ദേശങ്ങൾ, ഫോണോക്കോമുകൾ, എഴുത്തുകൾ മുതലായവ ഇവിടെ കിട്ടിട്ടുണ്ടു്. ആശംസകളയച്ച എല്ലാവരെയും തിരുമനസ്സുകൊണ്ടു പ്രത്യേകം ആശീർവദിക്കയും തിരുമനസ്സിലേക്കുള്ള വാത്സല്യപൂർവമായ കൃതജ്ഞതയെ അറിയിക്കയും ചെയ്യുകൊള്ളുന്നു

## വാർഷികയോഗങ്ങൾ

കൊട്ടാരക്കര കോട്ടപ്പുറം മാർ ഇഗ്നാത്തിയോസു യൂത്തുലീഗിൻെറയും സണ്ടേസ്കൂളിൻെറയും ഏകോപിച്ചുള്ള ഈ കൊല്ലത്തെ വാർഷികയോഗം 15-5-55-ൽ കൊല്ലം ഭദ്രാസന ഇടവകയുടെ സഹായമെത്രാൻ നി. വ. ദി. ശ്രീ മാത്യൂസ് മാർ ക്രറിലോസ് തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ മംഗളമായി നടന്നിരിക്കുന്നു. പ്രസ്തുത സമ്മേളനത്തിൽ റവ. ഡീക്കൻ എം. വി. ജോർജ്ജ് എം. ഏ. എസ്സ്. റ്റി. എം., വിദ്വാൻ സി. എം. പാപ്പി മുതലായവരുടെ പ്രസംഗങ്ങളും യൂത്തുലീഗ് അംഗങ്ങളുടെ വിവിധ കലാപ്രകടനങ്ങളും മററും ഉണ്ടായിരുന്നു. കൂടാതെ അദ്ധ്യക്ഷൻ തിരുമനസ്സിലെ ഉപസംഹാരപ്രസംഗത്തിൽ പ്രസ്തുത സമാജത്തിൻെറ ഒരു വർഷക്കാലമായുള്ള വിസ്മയാവഹമായ വളർച്ചയെപ്പററി സന്തുഷ്ടി പ്രകടിപ്പിക്കയുണ്ടായി എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമത്രേ.

ദേവലോകം കാതോലിക്കേററ് സണ്ടേസ്കൂളിൻെറ വാർഷിക സമ്മേളനം ജൂൺ 12-ാംനു- പ. കാതോലിക്കാബാവാ തിരുമനസ്സിലെ മഹനിയ അദ്ധ്യക്ഷതയിൽകൂടി. റവ. ഡീക്കൻ റ്റി. ജി. സഖറിയാ സ്വാഗതപ്രസംഗം ചെയ്തു. റിപ്പോർട്ടു വായനയ്ക്കുശേഷം ശ്രീ വറുഗീസ് കളത്തിൽ എം എ., റവ. ഡീക്കൻ എം. വി. ജോർജ്ജ് എം. ഏ. എസ് റ്റി. എം. എന്നിവർ പ്രസംഗിച്ചു. യോഗാനന്തരം സണ്ടേസ്കൂൾ വിദ്യാർത്ഥികൾക്കു കാപ്പിസൽക്കാരവും ഉണ്ടായിരുന്നു. സണ്ടേസ്കൂളിൻെറ നാളതുവരെയുള്ള ചരിത്രവും തന്നാണ്ടു പ്രവർത്തനങ്ങളും വരവുചെലവുകണക്കും ഉള്ളടക്കം ചെയ്തു് റിപ്പോർട്ട് അച്ചടിപ്പിച്ചു കുട്ടികളുടെ രക്ഷത്താക്കൾക്കും, സംഭാവകന്മാർക്കും നൽകുകയുണ്ടായി.

കുരോപ്പട സെൻറുജോൺസ് പള്ളിയിലെ സണ്ടേസ്കൂൾ വാർഷികയോഗം റവ. ഫാ. സി. ഇ. ജോർജ്ജ് ബി. ഏ യുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. റവ. ഡീക്കൻ പി. പി. വറുഗീസ് ബി ഏ യുടെ പ്രസംഗവും കുട്ടികളുടെ വിവിധ വിനോദപ്രകടനങ്ങളും ഉണ്ടായിരുന്നു.

**ജബൽപ്പൂർ.**

ജബൽപ്പൂർ പള്ളിയുടെ അററകുററപ്പണികൾക്കായി കഴിഞ്ഞവർഷം നടത്തപ്പെട്ട പണപ്പിരിവിൻെറ ലിസ്റ്റും റിപ്പോർട്ടും അച്ചടിപ്പിച്ച് ദാതാക്കൾക്കൊക്കെയും അയച്ചുകൊടുത്തിരിക്കുന്നു. അമ്പത്തൊമ്പതു പള്ളികളിൽനിന്നും പതിനേഴ വ്യക്തികളിൽനിന്നുമായി ആകെ വരവ് 937രൂപാ 7അണ ആയിരുന്നു.

ജബൽപ്പൂർ മാർ മിഖായേൽപള്ളി വികാരി ദിവ്യ ശ്രീ ഫാദർ കെ. കെ. പുന്നൂസ് നാഗപ്പൂർ സർവ്വകലാശാലയിൽനിന്നും ഇക്കൊല്ലം ബി. എ. ബിരുദ് സമ്പാദിച്ചിരിക്കുന്നു.

**സ്ഥലംമാററം**

ദിവംഗതനായ ദി. ശ്രീ. ഫാദർ കെ. വി. പൗലൂസിനുപകരം വളയഞ്ചിരങ്ങര പള്ളിവികാരിയായി സെക്കൻട്രബാദു പള്ളിവികാരിയായിരു

ന്ന ഫാദർ കെ. കെ. മാത്യു ബി. എസ് സി നിയമിക്കപ്പെട്ടിരിക്കുന്നു. തിരുവനന്തപുരം പള്ളി അസി. വികാരി റവ. ഫാദർ പി. സി. ഈപ്പൻ എം ഏ യെ സെക്കൺട്രബാദുപള്ളി വികാരിയായും കായംകുളം പള്ളിവികാരി റവ. ഫാദർ പി. എം. ഈപ്പനെ തിരുവനന്തപുരം പള്ളി അസി. വികാരിയായും ഓതറദയറാംഗമായ ഫാദർ ഗീവറുഗീസിനെ കായംകുളം പള്ളി വികാരിയായും നിയമിച്ചിരിക്കുന്നു.

**കൈപ്പററി.** ജബൽപ്പൂർ ഒർത്തഡോക്സ് ഇടവകാംഗങ്ങളുടെ ആരാധന നടത്തപ്പെടുന്ന ദേവാലയത്തിൻെറ ഒരു ലഘുചരിത്രവും പ്രസ്തുക ഇടവകയ്ക്കു വേണ്ടി ഇടവക മെത്രാപ്പോലീത്താതിരുമനസ്സിലെ കല്പനപ്രകാരം നടത്തിയ പിരിവിൻെറ വരവുകണക്കും വികാരി റവ. ഫാദർ കെ. കെ. പുന്നൂസ് അച്ചടിപ്പിച്ചിട്ടുള്ളത് അയച്ചുതന്നതു കൈപ്പററിയിരിക്കുന്നു. പിരിവിൽ സഹകരിച്ചിട്ടുള്ള പള്ളികളോടും വ്യക്തികളോടും മററുവിധത്തിൽ പ്രോത്സാഹനം നൽകിയിട്ടുള്ളവരോടുമുള്ള കൃതജ്ഞത ഇതിൽ പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ട്. ജബൽപ്പൂർ പള്ളിയുടെ ഒരു സംക്ഷിപ്തചരിത്രവും പിരിവു വിവരവും "മലങ്കര സഭ" മൂലം മുമ്പുതന്നെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ് എന്ന വസ്തുത വിസ്മരിക്കപ്പെട്ടിരിക്കുന്നതു ഖേദജനകമത്രേ. തിരുകൊച്ചിക്കു വെളിയിലുള്ള ഇടവകകളെപ്പററിയുള്ള വിവരങ്ങൾ അറിയുന്നതു വായനക്കാർക്കു വിജ്ഞാനപ്രദമായിരിക്കുമെന്നു മാത്രമല്ല മേലിലും ധനസഹായം ചെയ്യാൻ പ്രേരകവുമായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നു.

ദേവലോകം സണ്ടേസ്കൂളിൻെറ സ്ഥാപനം മുതലുള്ള പ്രവർത്തനങ്ങളുടെ ഒരു ചരിത്രത്തോടും വരവുചെലവു കണക്കോടുംകൂടി പ്രസ്തുത സണ്ടേസ്കൂൾ ഭാരവാഹികൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള റിപ്പോർട്ടു കിട്ടി. സണ്ടേസ്കൂളിൻെറ കാര്യക്ഷമതയും പുരോഗതിയും അഭിനന്ദനാർഹമായിരിക്കുന്നു.

## ഓർത്തഡോക്സ് സീറിയൻ സൺഡേസ്കൂൾ സമാജത്തിൻെറ 1954—55ലെ വാർഷിക റിപ്പോർട്ട്

### 1954—ലെ വാർഷികസമ്മേളനം

കഴിഞ്ഞ വർഷത്തെ വാർഷികസമ്മേളനം ചേപ്പാട്ടു ഇംഗ്ലീഷ്സ്കൂളിൽ വച്ചു മാർ ക്രുറീലോസ് എപ്പിസ്ക്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മേയ് 23-ാംതീയതി ഞായറാഴ്ച കൊണ്ടാടി. ശ്രീമാന്മാരായ മാത്തൻ തരകൻ, മാത്യു ഇഞ്ചക്കലോടി എന്നിവർ ശ്രദ്ധേയങ്ങളായ ഓരോ പ്രസംഗങ്ങൾ ചെയ്തു. യോഗത്തിൽ വച്ചു S. S. F. C. പാസ്സായ 63 പേർക്കു സർട്ടിഫിക്കേററുകൾ നൽകുകയും സമുദായത്തിൽ ഉയന്നു വിജയിച്ചവർക്കു സമ്മാനങ്ങൾ കൊടുക്കുകയും ചെയ്തു. അതിനെ തുടർന്നു് തന്നാണ്ടു പ്രവർത്തനങ്ങൾ ആരംഭിച്ചു. നിരണം മെത്രാസനത്തിലേക്കു ജേക്കബ് തയ്യിൽശെമ്മാശ്ശൻ ബി. ഏ. യെ പുതുതായി സെക്രട്ടറിയായി നിയമിച്ചു. അദ്ദേഹം ഭദ്രാസനം പുനർവിഭജനം ചെയ്കയും ഏതാനും ആളുകൾ പുതുതായി ഇൻസ്പെക്ടറന്മാരായി നിയമിക്കപ്പെടുകയും ചെയ്തു. അതുകൊണ്ടു ഭദ്രാസനപ്രവർത്തനങ്ങൾക്കു കുറെക്കൂടെ ഉത്സാഹം ലഭിക്കുവാൻ ഇടയായിട്ടുണ്ട്.

കൊല്ലം മെത്രാസനത്തിലും, മാർ ക്രുറീലോസുതിരുമേനിയുടെ ഉൽസാഹഫലമായും മററും ക്രുട്ടതലായ ഉണർവ്വ് ഉണ്ടായിട്ടുണ്ട്. സമാജത്തോടു ഘടിപ്പിക്കാതെ കിടന്നിരുന്ന പല സൺഡേസ്കൂളുകൾ ഇക്കൊല്ലം പുതുതായി സമാജത്തോടു ഘടിപ്പിക്കപ്പെട്ടിട്ടുണ്ട്. പത്തനാപുരം, ചാത്തന്നൂർ എന്നീ രണ്ടു സെൻററുകളിൽവച്ചു പുതുതായി ഈ വർഷം മത്സരപരീക്ഷകൾ നടത്തി. അനേകവർഷം സൺഡേസ്കൂൾ ഇൻസ്പെക്ടരായിരുന്ന പന്തളം ഇൻസ്പെക്ടർ വി. ഐ. ചെറിയാൻ അവർകൾ റിട്ടയർ ചെയ്തു. വി. ഐ. ചെറിയാൻ അവർകളുടെ പ്രശസ്തസേവനങ്ങളെ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

### സെൻറർ അദ്ധ്യാപക യോഗങ്ങൾ.

സെൻറർ അദ്ധ്യാപകയോഗങ്ങൾ ഈ വർഷവും പല സ്ഥലങ്ങളിലുംവച്ചു നടന്നു. പള്ളം, പഴയപള്ളി, തോട്ടയ്ക്കാട്, വടക്കൻമണ്ണൂർ, കണ്ടനാട, കോഴഞ്ചേരി, ആററുവ, കല്ലുങ്കൽ എന്നീ സ്ഥലങ്ങളിൽ വച്ചു നടത്തപ്പെട്ട യോഗങ്ങളിൽ ജനറൽ സെക്രട്ടറി സംബന്ധിച്ചു വേണ്ട പ്രോത്സാഹനങ്ങൾ നൽകി. അദ്ധ്യാപയോഗങ്ങൾ സംബന്ധിച്ചുള്ള ചെലവു വഹിച്ച മേല്പറഞ്ഞ എല്ലാ പള്ളിക്കാരോടുമുള്ള നന്ദി പ്രത്യേകം പ്രദർശിപ്പിച്ചുകൊള്ളുന്നു.

### സൺഡേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ്സ്.

അദ്ധ്യാപക പരിശീലനക്ലാസ്സ് ഈ വർഷം കോട്ടയത്തു വച്ചു കഴിഞ്ഞ ഏതാനും ദിവസങ്ങളിലായി നടന്നു. 60-ൽപരം അദ്ധ്യാ

പകന്മാർ ക്രമമായി ക്ലാസ്സിൽ സംബന്ധിച്ചുകൊണ്ടിരുന്നു. 40 പേർ സ്ഥിരതാമസക്കാരായി ഉണ്ടായിരുന്നു. പഴയനിയമചരിത്രം, പൌലൂസിൻെറ ലേഖനങ്ങൾ, സഭയും ക്രുദാശയും, സഭാചരിത്രം, ബാലമനഃശാസ്ത്രവും ബോധനാരീതികളും ആദിയായ വിഷയങ്ങളെ പരാമർശിച്ച വിജ്ഞാനപ്രദങ്ങളായ ക്ലാസ്സുകളായിരുന്നു നടന്നുകൊണ്ടിരുന്നതു്. ക്ലാസ്സുകൾ എടുത്തു സഹായിച്ച മാർ അത്താനാസ്യോസ് തിരുമനസ്സുകൊണ്ടു്, ഫാദർ ഏ. റ്റി. ഗബ്രിയേൽ, എം. വി. ജോർജ്ജ്ശെമ്മാശ്ശൻ, റ്റി. ജെ. ജോഷ്വാ ശെമ്മാശ്ശൻ, എം. വി. ഏബ്രഹാം അവർകൾ ആദിയായവരോടു സമാജത്തിനുള്ള നന്ദി നിസ്സീമമത്രേ. പരിശീലനക്ലാസ്സിനോടനുബന്ധിച്ചു പ്രസംഗമത്സരവും ഉണ്ടായിരുന്നു.

പരിശീലനക്ലാസ്സിൽ സംബന്ധിച്ച എല്ലാവരും ഒടുവിൽ കുമ്പസാരിച്ചു വിഃ കുർബാനഅനുഭവിക്കയുണ്ടായി. സമ്മർ ക്ലാസ്സിനു് 150രൂപാ ഗ്രാൻറു നൽകിയും മററു വിധത്തിലും സഹായിച്ച മാർ ഏലിയാച്ചാപ്പൽ സൺഡേസ്ക്കൂളുകാരോടു ഞങ്ങൾക്കുള്ള കടപ്പാടു വലുതാകുന്നു. ക്ലാസ്സുകൾനടത്തുന്നതിനും താമസത്തിനും സ്കൂൾ അനുവദിച്ചുതന്ന എം. ഡി. സിമ്മനാരി അധികൃതരോടുള്ള നന്ദി പ്രദർശിപ്പിച്ചുകൊള്ളട്ടെ.

## വാർഷിക പരീക്ഷകൾ

പതിവുപോലെ ഇക്കൊല്ലവും വാർഷികപരീക്ഷയും മത്സരപരീക്ഷയും നടന്നു. മൽസരപരീക്ഷയിൽ ഓരോ ക്ലാസ്സിലുംസമുദായത്തിൽ ഒന്നാമതും രണ്ടാമതും പാസ്സായവർക്കുള്ള സമ്മാനങ്ങൾ ഇവിടെവച്ചുനൽകപ്പെടുന്നതാണു്. S. S. F. C പരീക്ഷക്കു133 പേർ ഈ വർഷം ചേർന്നതിൽ 82 പേർ പാസ്സായി. മൽസരപരീക്ഷയിൽ സമുദായത്തിൽഉയർന്ന പാസ്സായിസമ്മാനാർഹരായിത്തീർന്ന വിദ്യാർത്ഥികളെയും അവരുടെ സ്ക്കൂളുകളെയും പ്രത്യേകം അഭിനന്ദിക്കുന്നു. കൂടുതൽ സമ്മാനങ്ങൾ ഈ വർഷം കരസ്ഥമാക്കിയതു് കോട്ടയം മെത്രാസനമാണു്.

## വരവുചെലവുകണക്കു്

ഈ വർഷം സ്ക്കൂളുകളിൽനിന്നു് വാർഷിക പിരിവിനത്തിൽ 1069 രൂ. 7 ണയും പള്ളികളിൽ നിന്നുള്ള കാണിക്ക ഇനത്തിൽ 583 രൂ. 7 ണയും ലഭിച്ചു. കൂടാതെ സെൻറർ അദ്ധ്യാപക യോഗങ്ങൾക്കു പള്ളികളിൽനിന്നുള്ള ഗ്രാൻറു, അദ്ധ്യാപക പരിശീലനക്ളാസിനു് ഓരോ പള്ളികളിൽനിന്നും കൊടുത്ത സംഖ്യ, സമ്മർ ക്ളാസിനു മാർ ഏലിയാ ചാപ്പൽ സൺണ്ടേസ്ക്രൂളിൽനിന്നു 150 രൂപാ എന്നീ വിവിധ ഇനങ്ങളിൽ നിന്നായി ഈ വർഷം ആകെ 3269 രൂ. 15ണ. 3സ. വരവുണ്ടു്. സണ്ടേസ്ക്രൂൾ വാർഷികപ്പിരിവു് കഴിഞ്ഞ വർഷത്തേക്കാൾ 100 രൂ. കൂടുതലുണ്ടു്. 350 പള്ളികൾ കാതോലിക്കാ ഭാഗത്തുണ്ടെങ്കിലും കാണിക്ക അയച്ചു തന്നു സഹായിച്ചവർ 92 പള്ളിക്കാർ മാത്രമാണു്. തിരു-കൊച്ചിക്കു പുറത്തുള്ള പള്ളികളാണു കൂടുതൽ ഔദാര്യബുദ്ധി പ്രദർശിപ്പിച്ചിട്ടുള്ളതു്. ധനസഹായം നൽകിയ ഏവരോടുമുള്ള നന്ദി പ്രദർശിപ്പിച്ചുകൊള്ളുന്നു.

## സൺഡേസ്കൂൾ പ്രസ്സ്

സൺഡേസ്ക്കൂൾ പ്രസ്സ് ഭംഗിയായി നടന്നുവരുന്നു. തുമ്പമൺ മെത്രാസനത്തിലെ അച്ചടി അവിടെ തരുന്നതു് പ്രസ്സിനു് ഒരു വലിയ സഹായമാണു്. അക്കാര്യത്തിൽ മാർ പീലക്സിനോസ് തിരുമേനിയോടും ഭദ്രാസന സെക്രട്ടറിയോടും ഞങ്ങൾ വളരെ കടപ്പെട്ടിരിക്കുന്നു. പ്രസ്സിനു ഇനിയും ചില ഉപകരണങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ഷെയാർ എടുക്കാത്ത സ്ക്കൂളുകാരെല്ലാം ഒന്നോ അധികമോ ഷെയാർ എടുക്കാൻ പ്രത്യേകം അഭ്യർത്ഥിക്കുന്നു.

അവസാനമായി സമാജത്തെ ഓരോ നിലയിൽ സഹായിച്ചിട്ടുള്ളവരോടുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു. പ. കാതോലിക്കാബാവാതിരുമനസ്സുകൊണ്ടും, പ്രസിഡൻറു തിരുമേനിയും മററു തിരുമേനിമാരും ചെയ്തിട്ടുള്ള സഹായങ്ങളെ നന്ദിപൂർവം സ്മരിക്കുന്നു. കൂടാതെ ഭദ്രാസന സെക്രട്ടറിമാർ, ഇൻസ്പെക്ടറന്മാർ, പരീക്ഷകന്മാർ, പരീക്ഷാ സൂപ്രണ്ടന്മാർ ആദിയായവരോടും സൺഡേസ്ക്കൂൾ വാർത്തകൾ അപ്പോഴപ്പോൾ പ്രസിദ്ധം ചെയ്യുന്ന മലയാളമനോരമ, പൌരധ്വനി, Church weekly, മലങ്കരസഭ എന്നീ പ്രസിദ്ധീകരണങ്ങളുടെ അധികൃതരോടും ഞങ്ങൾക്കുള്ള നിർവ്യാജമായ നന്ദി പ്രകാശിപ്പിച്ചുകൊണ്ടും സമാജം ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു ദൈവതിരുനാമം മഹത്വപ്പെടട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും ഈ റിപ്പോർട്ടു ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

പത്തനംതിട്ട
22-5-1955

ജനറൽ സെക്രട്ടറി
ഫാദർ കെ. ഡേവിഡ്.

# THE MALANKARA SABHA

**License No. 475 dted 11th April 1946—Registered No. M. 6125·**


## വാർഷിക പിരിവ്

| | രൂ. | ണ. | സ. |
|---|---|---|---|
| തുമ്പമൺ 78സ്ക്രൂൾ | 344 | 15 | 6 |
| കോട്ടയം 45സ്ക്രൂൾ | 221 | 11 | 6 |
| നിരണം 65സ്ക്രൂൾ | 248 | 15 | 0 |
| കൊല്ലം 59സ്ക്രൂൾ | 243 | 13 | 0 |
| കൊച്ചി 1 സ്ക്രൂൾ | 10 | 0 | 0 |
| ആകെ | 1069 | 7 | 0 |

## പള്ളി കാണിക്ക

| | രൂ. | ണ. | സ. |
|---|---|---|---|
| തുമ്പമൺ 44 പള്ളി | 217 | 4 | 9 |
| കോട്ടയം 18 പള്ളി | 97 | 10 | 9 |
| നിരണം 17 പള്ളി | 92 | 2 | 0 |
| കൊല്ലം 10 പള്ളി | 49 | 13 | 0 |
| വെളിയിൽനിന്നും | 126 | 8 | 6 |
| ആകെ | 583 | 7 | 0 |

## ക്വാലാലമ്പൂർ

സ്വ.ലേ.
15—6—55

ക്വാലാലമ്പൂർ ചർച്ച് ബിൽഡിംഗ് ഫണ്ടി ലേക്ക് സിംഗപ്പൂർ ഓർത്തഡോക്സ് ഇടവക 1000ഡോളർ സംഭാവന ചെയ്തിരിക്കുന്നു. ക്വാലാലമ്പൂർ ഓർത്തഡോക്സ് ഇടവകയായി ക്വാലാലമ്പൂരിൽ ഒരു മിഷ്യൻ സ്കൂൾ സ്ഥാപിച്ചു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നതായി അറിയുന്നു.

## കോട്ടയം ഭദ്രാസന വാർഷിക സമ്മേളനങ്ങൾ

കോട്ടയം ഭദ്രാസന യുവജന സമാജത്തിന്റെ വാർഷിക സമ്മേളനം മാർ ഈവാനിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ ജൂലൈ 3–ാംനു- കോട്ടയം മാർ ഏലിയാചാപ്പിലിൽ വച്ചു കൂടി. റവ ഡീക്കൻ ററി. ജെ. ജോഷ്വാ, ശ്രീ എം. അയ്യം എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിനുശേഷം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കാര്യാലോചനാ യോഗം നടത്തുകയും താഴെ പേരെഴുതിയിരിക്കുന്നവരെ ഉദ്യോഗ ഭാരവഹികളായി തെരഞ്ഞെടുക്കുകയും ചെയ്തു. സമ്മേളനത്തിന്റെ സ്ഥിരാദ്ധ്യക്ഷൻ മാർ ഈവാനിയോസ് തിരുമേനിയാണ്.

ശ്രീ സി. യു. മാത്യു ബിഎസ്സി. എൽ. ററി
ഭദ്രാസന ജനറൽ സെക്രട്ടറി
ശ്രീ കെ. എം. ചെറിയാൻ ബി. ഏ.

## ഗ്രൂപ്പ് സെക്രട്ടറിമാർ

കോട്ടയം ഗ്രൂപ്പ് ശ്രീ ചെറിയാൻ കുര്യൻ
കോട്ടയം
പള്ളം " " പി. പി. ജോർജ്ജ്
ബി. എ. കുറിച്ചി
വാകത്താനം " " എൻ. സി. ഏബ്രഹാം
പൊങ്ങന്താനം
തോട്ടയ്ക്കാട് " " കെ. ഐ. ഏബ്രഹാം
തോട്ടയ്ക്കാട്
പുതുപ്പള്ളി " " പി. സി. അയ്പ്
പുതുപ്പള്ളി
പാമ്പാടി " റവ ഡീക്കൻ പി. പി.
വറുഗീസ് ബി. എ.
പാമ്പാടി
വാഴൂർ " ററി. സി. കുറിയാ
ക്കോസ് വാഴൂർ

## സ്റ്റുഡൻറ്സ് അസോസിയേഷ്യൻ

കോട്ടയം സി. എം. എസ് കോളേജ് സ്റ്റുഡന്റ് അസോസേഷ്യന്റെ ഒരു യോഗം റവ.ഫാദർ കെ. പീലിപ്പോസിന്റെ അദ്ധ്യക്ഷതയിൽ കൂടുകയും ഈ വർഷത്തേക്ക് മലയാള മനോരമ ജനറൽ മാനേജർ ശ്രീ കെ. എം. മാത്യു ബി. ഏ യെ പ്രസിഡൻറായും ശ്രീ പി. സി. ഏബ്രഹാം ബി. ഏ. എൽ. എൽ. ബി. യെ വൈസ് പ്രസിഡൻറായും. റവ. ഫാദർ വി. ജി. ജോസഫിനെ ട്രഷററായും, റവ. ഡീക്കൻ ററി. എം. ജോർജ്ജിനെ സെക്രട്ടറിയായും തെരഞ്ഞെടുത്തിരിക്കുന്നു.


Edited Printed and published by The Rev· Fr· T, C· Jacob, at the M· M· Press, Kottayam·